൧൮൯൨—ജൂൺ ൧൦൬൭

പുസ്തകം ൧൦]　　ഇടവം　　[ലക്കം ൫

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്‌വാൻ സംഗതി വരരുതു".
(മാർ പൌലൂസ).

## സംഗതിവിവരങ്ങൾ.



Mar Thomas Press Cottayam.

# പഞ്ചാംഗം

## ൧൯൪൧—൧൦൫൬

| സൂര്യയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൪ | ൧ | വെ |
| ൨ | ൧൫ | ൨ | ശ |
| ൩ | ൧൬ | ൩ | ഞാ |
| ൪ | ൧൭ | ൪ | തി |
| ൫ | ൧൮ | ൫ | ചൊ |
| ൬ | ൧൯ | ൬ | ബു |
| ൭ | ൨൦ | ൭ | വ്യാ |
| ൮ | ജൂൺ ൨൧ | ൮ | വെ |
| ൯ | ൨൨ | ൯ | ശ |
| ൧൦ | ൨൩ | ൧൦ | ഞാ |
| ൧൧ | ൨൪ | ൧൧ | തി |
| ൧൨ | ൨൫ | ൧൨ | ചൊ |
| ൧൩ | ൨൬ | ൧൩ | ബു |
| ൧൪ | ൨൭ | ൧൪ | വ്യാ |
| ൧൫ [illegible] | ൨൮ | ൧൫ മിഥുനം | വെ |
| ൧൬ | ൨൯ | ൧൬ | ശ |
| ൧൭ | ൩൦ | ൧൭ | ഞാ |
| ൧൮ | ൧ | ൧൮ | തി |
| ൧൯ | ൨ | ൧൯ | ചൊ |
| ൨൦ | ൩ | ൨൦ | ബു |
| ൨൧ | ജൂലൈ ൪ | ൨൧ | വ്യാ |
| ൨൨ | ൫ | ൨൨ | വെ |
| ൨൩ | ൬ | ൨൩ | ശ |
| ൨൪ | ൭ | ൨൪ | ഞാ |
| ൨൫ | ൮ | ൨൫ | തി |
| ൨൬ | ൯ | ൨൬ | ചൊ |
| ൨൭ | ൧൦ | ൨൭ | ബു |
| ൨൮ | ൧൧ | ൨൮ | വ്യാ |
| ൨൯ | ൧൨ | ൨൯ | വെ |
| ൩൦ | ൧൩ | ൩൦ | ശ |

### വിശേഷ ദിവസങ്ങൾ.

൩-ാം നു— പെന്തിക്കുസ്തിയുടെ ശേഷം ൨-ാം ഞായറാഴ്ച. മത്താ. ൧൦. ൧—൧൧.

ടി. മാർ അദ്ദേല്ലേൽബാവായുടെ ഓർമ്മ.

൧൦-ാം നു— പെന്തി. ശേഷം ൩-ാം ഞാ. ലൂ. ൧. ൬. ൩൮—൪൬.

൧൬-ാം നു— ശ്ലീഹാനോമ്പ ആരംഭം.

൧൭ നു— പെന്തി. ശേഷം. ൪-ാം ഞാ. മത്താ. ൧൨. ൧൪—൨൩.

൨൪ നു— പെന്തി. ശേഷം ൫-ാം ഞാ. ലൂക്കാ. ൯. ൧൦—൧൭.

ടി. മാർ യോഹന്നാൻ മാംദാനായുടെ ജനനം.

൨൯ നു— മാർ പത്രോസിന്റെയും മാർ പൌലൊസിന്റെയും പെരുന്നാൾ. ([illegible]) മത്താ. ൨൦. ൧—൧൬.

൩൦ നു— വിശുദ്ധ പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ. ലൂക്കാ. ൬. ൧൨—൨൩.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൦] ൧൯൦൧ ഇൗയൊർ [ലക്കം ൪


## തിരുവിതാംകൂറിലും കൊച്ചിയിലും ചർച്ചമിഷ്യന്റെ വേല.

(തുടർച്ച)

ഈ പ്രമേയത്തെ സംബന്ധിച്ചു മലയാളമിത്രം പ്രസ്താവിച്ചുവരുന്ന ചില അസംബന്ധങ്ങളെ പത്രികയുടെ കഴിഞ്ഞ രണ്ടു ലക്കങ്ങളിൽ ഞാൻ കാണിച്ചപ്പോൾ തുടരണമെന്നുള്ള ആശകൂടെ സൂചിപ്പിച്ചിട്ടുണ്ടായിരുന്നുവല്ലോ.

റോമ്മാക്കാരും യാക്കോബായക്കാരും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ ഇല്ലാതാക്കുവാൻ ശ്രമിച്ച ദ്രോഹികളും അംഗ്ലിയാമിഷ്യനറിമാർ ഈ സഭക്കു ഗുണം ചെയ്ത ഉപകാരികളുമാണെന്നാണ മിത്രം സങ്കല്പിച്ചിരിക്കുന്നതു. അതുകൊണ്ടു മിഷ്യനറിമാർ ചെയ്ത ഉപകാരങ്ങൾ അല്പം വിവരിക്കാം. എന്നാൽ ആ ഭാഗം വിവരിക്കുന്നതിനുമുമ്പായി അവരുടെ വരവിനുമുമ്പുള്ള ചുരുങ്ങിയ ചരിത്രം പറയേണ്ടു ആവശ്യമുണ്ടു.

പറങ്കികൾ ഉതിയമ്പെരൂർ സുന്നഹദോസുകൂടി മലങ്കരസഭയെ റോമ്മാവിശ്വാസത്തിലെക്കു ചേർത്തു. അമ്പതിൽപരം വർഷം ഈ സ്ഥിതിയിൽ ഇരിക്കുമ്പോൾ ഒരു ബാവാ വന്നു. അദ്ദേഹത്തെ അവർ കെട്ടിത്താഴ്ത്തിയതിനാൽ സുറിയാനിക്കാർ മത്സരിച്ചു കൂനൻകുരിശേൽ സത്യം ചെയ്തു അർക്കദിയാക്കോനെ മെത്രാനായി വാഴിച്ചു- എങ്കിലും ആ സ്ഥാനം സാധുവല്ലാഞ്ഞതിനാൽ പരദേശത്തുനിന്നു ബാവാന്മാരെ വരുത്തുവാൻ ശ്രമം ചെയ്തു. യാക്കോബായക്കാർ അതുവരെ മലങ്കര ഒരു ഏർപ്പാടും ഇല്ലായിരുന്നു- മിത്രം പറയുന്നതു ശരിയാണെന്നു വിചാരിച്ചുകൊണ്ടാലും അവർ ഇവിടത്തെ സഭയുടെ അപേക്ഷയിന്മേൽ വന്നവരാണ- തെണ്ടിവന്നവരൊ കയ്യേറമായി പ്രവേശിച്ചവരൊ അല്ല. മലങ്കരസഭയ്ക്കു ആവശ്യപ്പെട്ട നൽവരങ്ങളും ഉപദേശങ്ങളും കൊടുക്കുന്നതിനു അപേക്ഷപ്രകാരം പ്രതിഫലമൊ ശമ്പളമൊ മോഹിക്കാതെ മിശിഹായെക്കുറിച്ചുള്ള സ്നേഹംമൂലം ലോകം ഉപേക്ഷിച്ചുവന്നവരാണ. കോതമംഗലത്തു കാലം ചെയ്ത ബാവായുടെയും മറ്റും ചരിത്രം വായിച്ചാൽ ഇതറിയാം. മലങ്കരസഭ സന്തോഷത്തോടും തൃപ്തിയോടുംകൂടെ അവരെ അംഗീകരിച്ചു അവരുടെ ആജ്ഞയിൽ അന്നും ഇന്നും ഇരിക്കുന്നു.

മിഷ്യനറിമാർ ഇങ്ങോട്ടുവരുവാൻ ഇവിടെനിന്നു ആരും ആളയച്ചില്ല. ആദ്യം ബുക്കാനാൻ പാദ്രിവന്നു യോജിച്ചുനടന്നാൽകൊള്ളാ

മെന്നു ഇങ്ങൊട്ടപേക്ഷിച്ചപ്പോൾ കുറെ ബിംബിഷ്ടമായിട്ടാണ അന്നത്തെ മെത്രാപ്പൊലീത്താ മറുപടി പറഞ്ഞതു. (ക്രിസ്ത്യൻ റിസെൎച്ചസ പുറം ൨൨൦) പിന്നീടു നോൎട്ടൻ എന്നൊരു പാദ്രി വന്നു, കോട്ടയത്തു സിമ്മനാരിയിൽ താമസിപ്പാൻ ആഗ്രഹിച്ചപ്പോൾ ആ കച്ചവടം അത്ര വെടിപ്പില്ലന്നു അന്നത്തമെത്രാൻ മണ്ട്റൊ സായ്പിനൊടു പറഞ്ഞതിനാൽ പാദ്രിയെ ആലപ്പുഴെ താമസിപ്പിക്കേണ്ടിവന്നു. അനന്തരം ബെയിലി ബേകർഫെൻ ഈ സായ്പന്മാരുടെ വരവായി. മണ്ട്റു സായ്പിനെ ഭയന്നു അവരെ അംഗീകരിച്ചു. സുറിയാനി മതത്തെ പുലൎത്തുവാൻ എന്ന ഇവർ ഭാവിച്ചതിനെ വിശ്വസിച്ചു അവരെ പള്ളികളിൽ പ്രവേശിപ്പിക്കയും പ്രസംഗിപ്പിക്കയും ചെയ്തപ്പോൾ അംഗ്ലിയാ പള്ളിക്രമം ഒന്നായി പ്രവേശിപ്പിക്കണമെന്നു അവർ ഉദ്ദേശിച്ചു ആവകക്കു വേല ചെയ്തു. കടശി ആ ഉദ്ദേശത്തെ മുഴുവനാക്കുവാൻ ബിഷൊപ്പ വിത്സൻ വന്നു. സുറിയാനി പള്ളിക്രമം മാററം ചെയ്യണമെന്നും, പള്ളിവരവു ചിലവുകൾ സായ്പന്മാരുടെ ആധീനത്തിൽ ഇരിക്കണമെന്നും ദുഃഖവെള്ളിയാഴ്ച മാംസം ഭക്ഷിപ്പാൻ ഒരുക്കമുള്ളവൎക്കുമാത്രം പട്ടം കൊടുക്കുവാൻ തക്കവണ്ണം പട്ടത്തിനു ധാരയുടെ സൎട്ടിപ്പിക്കെററു വേണമെന്നും മററുമുള്ള ആലൊചന പുറപ്പെടുവിച്ചു.

സുറിയാനിസഭയിൽ വരുത്തുവാൻ ആഗ്രഹിച്ച മാററങ്ങൾ ആലൊചിച്ചു പറയാമെന്നു മെത്രാപ്പൊലീത്താ മറുപടി പറഞ്ഞു. എങ്കിലും ആലൊചിപ്പാൻ അദ്ദേഹം ഒരുശ്രമവും ചെയ്തില്ല. എന്തെന്നാൽ വിശ്വാസസംബന്ധമായ കാൎയ്യങ്ങൾ യഥേഷ്ടം മാററാവുന്നവയൊ മാററേണ്ടവയൊ അല്ലെന്നു അദ്ദേഹത്തിന്റെ പൂൎണ്ണനിശ്ചയം ഉണ്ടായിരുന്നതിനാലും ഭംഗിക്കുവേണ്ടി മാത്രം ഇങ്ങനെ പറഞ്ഞതായിരുന്നതിനാലും അതിൽ അദ്ദേഹം ഒരുശ്രമവും ചെയ്യാതിരുന്നു. എങ്കിലും മിഷ്യനരിമാർ സമ്മതിക്കയില്ല. സ്ഥലത്തുള്ളവരുടെ നിൎബ്ബന്ധം ഒരു ഭാഗത്തു. ബിഷൊപ്പിന്റെ എഴുത്തു വേറൊരുഭാഗത്തു. ഇതുകൊണ്ടും നടപ്പില്ലെന്നായപ്പോൾ പണ്ടു മെനെസീസ് പോൎത്തുഗീസു ഉദ്യോഗസ്ഥന്മാരുടെ സഹായം ഓരൊ സംഗതിക്കു ആവശ്യപ്പെട്ടതുപോലെ ബിഷൊപ്പ വിത്സൻ റെസിഡെണ്ടുസായ്പിനു എഴുതി അയച്ചു തീൎച്ച വേഗം പറയണമെന്നു അദ്ദേഹത്തെക്കൊണ്ടു ഹേമിപ്പിച്ചു.

ഇങ്ങനെ പൊറുതിയില്ലെന്നായപ്പോൾ ൧൮൩൬.ൽ പള്ളികാരുടെ യോഗം മാവെലിക്കരെ കൂട്ടി. സഭാമേലദ്ധ്യക്ഷനായ പാത്രിയൎക്കീസിന്റെ അനുമതി കൂടാതെ യാതൊരുമാററവും പാടില്ലെന്നു യോഗം ഐകകണ്ഠ്യേന തീൎച്ചപ്പെടുത്തി. അംഗ്ലിയാ പള്ളിക്രമം ഒന്നായി തള്ളിക്കയററുവാൻ സമയമടുത്തു എന്നു എഴുതിയ റിപ്പോൎട്ടു അബദ്ധപ്പെട്ടു എന്നു കണ്ടപ്പോൾ മിഷ്യനരിമാരുടെ കോപവും ദ്വേഷ്യവും എത്രമാത്രമായിരിക്കുമെന്നു വായനക്കാർ ചിന്തിച്ചുകൊള്ളട്ടെ. ബിഷൊപ്പ വിത്സൻ ആവശ്യപ്പെട്ടതുപോലെ സിമ്മനാരിവിദ്യാൎത്ഥികളെ മതഭേദം സൂക്ഷ്മമായി പഠിപ്പിച്ചുതുടങ്ങി. നോമ്പുദിവസങ്ങളിൽ പരസ്യമായി വിദ്യാൎത്ഥികളെ ഹേമിച്ചു മാംസം ഭുജിപ്പിച്ചു. ചുരുക്കി പ

റയട്ടെ, മെത്രാനും മിഷ്യനരിമാരും തമ്മിൽ വിരുദ്ധപ്പെട്ടു. റസിഡെണ്ടും ഗവർമ്മെന്റും പ്രവേശിച്ചു. സിമ്മനാരി വസ്തുകളെ വില്ലിച്ചു കുരങ്ങു പങ്കിട്ടതുപോലെ വലിയപങ്കു കൊണ്ടു ചാടികളഞ്ഞു.

പണം പോയതുപോകട്ടെ എന്നു സഹിക്കാം. അവരുടെ പിന്നത്തെ ഉപദ്രവമാണ് സഹിച്ചുകൂടാത്തതു. അവരുടെ കരുതൽ രണ്ടുവിധത്തിൽ ആയിരുന്നു. ഉതിയമ്പേരൂർ വച്ചു മേനെസീസ് ചെയ്തതു പോലെ ഒന്നടങ്കമായി അംഗ്ലിയാമതം സുറിയാനിക്കാരിൽ സ്ഥാപിപ്പാൻ കഴിയാതെ വന്നപ്പോൾ, സുറിയാനിക്കാരിൽ നിന്നു കഴിയുന്നിടത്തോളം ആൾ ചേർത്തു ഒരു പ്രത്യേക അംഗ്ലിയാസഭ ഉണ്ടാക്കണമെന്നും ആ വലയിൽ ഉൾപ്പെടാത്ത സുറിയാനിക്കാരിൽ മതഭിന്നം ഉണ്ടാക്കി കലഹിപ്പിച്ചു ഒരുഭാഗം കൈക്കലാക്കണമെന്നും ആയിരുന്നു. അതുപ്രകാരം സുറിയാനിക്കാരിൽനിന്നു കഴിയുന്നിടത്തോളം ശമ്പളമൊ പ്രതിഫലങ്ങളൊ കൊടുത്തു ആൾ ചേർത്തു ഒരു അംഗ്ലിയാസഭ ഏർപ്പെടുത്തി. ദ്രവ്യാഗ്രഹികളായ നാല്പകത്തനാരെ ശമ്പളത്തിൽ വച്ചു കുറുബാനതക്സാ തിരുത്തിച്ചു. മിഷ്യനരിമാർകൂടെ ചെന്നുനിന്നു അവരിൽ ഒരുത്തനെകൊണ്ടു ഈ അരക്കുർബ്ബാന ചൊല്ലിച്ചു. മറ്റുപള്ളികളിൽ അതു നടപ്പാക്കുവാൻ വേണ്ട ഒത്താശ ചെയ്തു. ഇതിനാൽ അവർ അന്നു കരുതിയ രണ്ടുഫലങ്ങളിൽ രണ്ടാമത്തേതു അന്നും അടുത്ത കാലത്തും സാധിച്ചില്ലെങ്കിലും ഈ കാലത്തു സാധിച്ചിരിക്കുന്നു.

സുറിയാനിസഭയെ പൊളിച്ചു ആ ഉരുപ്പടികൾകൊണ്ടു വേറൊരുഭവനം പണിവാൻ കരുതിയിട്ടില്ലെന്നു പറഞ്ഞവർക്കു ഇപ്പോൾ ഈ നാട്ടിൽ എത്ര അംഗ്ലിയാപള്ളികളും എത്രജനങ്ങളും ഉണ്ടു? ആ ജനങ്ങൾ എല്ലാം പുറജാതികളിൽനിന്നു ചേർന്നവരൊ ഭൂരിഭാഗവും സുറിയാനിക്കാരിൽനിന്നു ചേർന്നവരൊ? സംശയംകൂടാതെ സുറിയാനിക്കാരാണ. സുറിയാനിസഭാഭവനത്തിന്റെ ഉരുപ്പടികളെ വച്ചു ഈ വേറൊരുഭവനം അവർ പണിതിരിക്കുന്നു.

എന്നാൽ റൊമ്മാമെല്പട്ടക്കാരെക്കുറിച്ചു പറയുമ്പോൾ സുറിയാനിക്കാരുടെ പരമശത്രുക്കൾ എന്നും മിഷ്യനരിമാരെക്കുറിച്ചു പറയുമ്പോൾ പരമബന്ധുക്കൾ എന്നും മിത്രം ഭാവിക്കുന്നു. ഞങ്ങളുടെ ദൃഷ്ടിയിൽ രണ്ടും ഒരുപോലെയാണ. ആകയാൽ റൊമ്മാക്കാരെയും അംഗ്ലിയാക്കാരെയും തമ്മിൽ സുറിയാനിക്കാരെ സംബന്ധിച്ചിടത്തോളം ഒന്നു താരതമ്യപ്പെടുത്താം.

| റൊമ്മാക്കാർ. | അംഗ്ലിയാക്കാർ. |
|---|---|
| ൧. പൊർത്തുഗീസുകാർ കൊടുങ്ങല്ലൂരും വയ്പിലും സിമ്മനാരികൾ പണിയിച്ചു സുറിയാനി യുവാക്കളെ പഠിപ്പിക്കയും പഠിപ്പിൽ ദുരുപദേശം പ്രവേശിപ്പിക്കയും ചെയ്തു. | ൧. മിഷ്യനരിമാർ പഴയസിമ്മനാരിയിലും കോളേജിലും സുറിയാനിക്കാരെ ചേർത്തു പഠിപ്പിക്കയും സുറിയാനി ഉപദേശങ്ങൾക്കു വിപരീതമായി പഠിപ്പിക്കയും ചെയ്തു. |

൨. പറങ്കികൾ മൂന്നു മെത്രാന്മാരെ കയററി അയക്കയും ഒരാളിനെ കെട്ടിതാഴ്ത്തുകയും ചെയ്തു.

൩. മേനെസീസ് മെത്രാൻ വന്നു പത്തുക്രട്ടം സംഗതികൾ മാററണമെന്നു അൎക്കദയാക്കോനോടു നിൎബ്ബന്ധിച്ചു.

൪. മേനെസീസ് ആദ്യം പ്രവേശിച്ച പള്ളിയിൽ "ആട്ടിൻതൊഴുത്തിലേക്കു വാതിൽക്രുടിയല്ലാതെ മറുവഴിയായി പ്രവേശിക്കുന്നവൻ കള്ളനും മോഷ്ടാവുമാണെ"ന്നുള്ള വാക്യം പിടിച്ചുംകൊണ്ടു സുറിയാനിമതത്തിൻെറ ഉപദേശം തെററാണെന്നു പ്രസംഗിച്ചു.

൫. മേനെസീസ് അൎക്കദയാക്കോനു പണംകൊടുക്കാമെന്നു വാഗ്ദത്തംചെയ്കയും പലജനങ്ങളേയും ദ്രവ്യസഹായംചെയ്തു വഴിപ്പെടുത്തുകയും ചെയ്തു.

൬. പൊൎത്തുഗീസ് ഉദ്യോഗസ്ഥന്മാരുടേയും കൊച്ചിസൎക്കാരിൻെറയും ബലത്താൽ മേനെസീസ ഉതിയമ്പേരൂർ സൂനഹദോസു ക്രുട്ടി സഭയെ മറിച്ചു.

൭. മേനെസീസ പുസ്തകങ്ങളെ ദഹിപ്പിച്ചു പുതിയ പള്ളിക്രമങ്ങളെ ഉണ്ടാക്കികൊടുത്തു.

൮. പറങ്കികൾ മാർതൊമ്മാ മെത്രാനെ പിടിച്ചു തടവിൽ വച്ചിച്ചു. അവിടെനിന്നു അദ്ദേഹം ഒളിച്ചു ഓടിപ്പോന്നു.

൨. മിഷ്യനരിമാരുടെ അതിരററ പരിശ്രമവും ഉത്സാഹവുംകൊണ്ടു ൧൦൦൦-മാണ്ടു വന്ന ബാവായെ കയററി അയപ്പിച്ചു.

൩. ദാനിയേൽ വിത്സൻ ബിഷോപ്പു വന്നു ൬- ക്രുട്ടം സംഗതികൾമാററണമെന്നു ചേപ്പാട്ടു മാർ ദീവന്നാസ്യോസ് മെത്രാനെ നിൎബ്ബന്ധിച്ചു.

൪. വിത്സൻ വെളിപാടിൽ ഫിലഡൽഫിയായിലെ ദൂതനു എഴുതിയ വാക്യംപിടിച്ചുംകൊണ്ടു സുറിയാനിസഭയിൽ തെററുണ്ടെന്നു കോട്ടയത്തുചെറിയപള്ളിയിലും കണ്ടനാട്ടുപള്ളിയിലും പ്രസംഗിച്ചു.

൫. വിത്സൻ നവീകരണം ചെയ്യുന്നവൎക്കു ൧൦൦൦- രൂപാ ദാനമായി വാഗ്ദത്തം ചെയ്കയും മിഷ്യനരിമാർ ശമ്പളവും ഉദ്യോഗവുംകൊണ്ടു അനേകരെ അംഗ്ലിയാ മതത്തിൽ ചേൎക്കയും ചെയ്തു.

൬. മിഷ്യനരിമാർ റെസിഡെണ്ടു സായ്പിനെകൊണ്ടു ഭീഷണിപ്പെടുത്തി മാവെലിക്കരെ സൂനഹദോസു ക്രുട്ടി മതം മറിക്കുവാൻ ശ്രമിച്ചു സാധിച്ചില്ലെന്നെയുള്ളു.

൭. മിഷ്യനരിമാർ തക്സാ തിരുത്തി അരക്കുമ്പോന ഉണ്ടാക്കി കൊടുത്തു.

൮. മിഷ്യനരിമാർ പിറവം മുതലായ പള്ളിക്കാരെ ഉത്സാഹിപ്പിച്ചു ചേപ്പാട്ടു മാർ ദീവന്നാസ്യോസിൻെറമേൽ കള്ളപ്പോലീസുകൾ ഉണ്ടാക്കിക്കയും റെസിഡെണ്ടിനെകൊണ്ടു ഹുക്കുംഎഴുതിച്ചു മെത്രാനെ പിടിപ്പാൻ വാറണ്ടു അയപ്പിച്ചു ഉപദ്രവിപ്പിക്കയുംചെയ്തു.

| | |
|---|---|
| ൯. റോമ്മർ പാതിജനങ്ങളെയും പള്ളികളെയും ആക്രമിച്ചു, റോമ്മാമതം സുറിയാനിക്കാരിൽ സ്ഥാപിച്ചു. | ൯. മിഷ്യനരിമാർ ജനത്തിൽ ഒരംശം കൈവശപ്പെടുത്തി സുറിയാനിക്കാരെക്കൊണ്ടുനിറഞ്ഞ ഒരു അംഗ്ലിയാ സഭ സ്ഥാപിച്ചു. |
| ൧൦. മേനെസീസ് പള്ളികളിൽ ബലമായി പ്രവേശിച്ചു പള്ളികളും സ്വത്തുക്കളും റോമ്മാമതാനുസാരികളുടെ വകയാക്കി. | ൧൦. മിഷ്യനരിമാർ ശാബത ദിവസത്തിൽ സിമ്മനാരി മേപ്പൂട്ടു വെട്ടിപ്പൊളിച്ചു ആധാരങ്ങളും പണംവും വസ്തുക്കളും കൈക്കലാക്കി. |

മേൽ ചേർത്ത പത്തു ദൃഷ്ടാന്തങ്ങളിൽ റോമ്മാ വൈദികന്മാരും അംഗ്ലിയാമിഷ്യനരിമാരും സുറിയാനി സഭയോടു ചെയ്തിട്ടുള്ള പ്രവൃത്തികൾ പ്രായേണ തുല്യങ്ങളായി കാണുന്നു. എന്നാൽ റോമ്മർ കുറെ കൂടെ ക്രൂരതയായും അംഗ്ലിയർ കൌശലത്തിലും പ്രവൃത്തിച്ചു എന്നൊരു വ്യത്യാസം ഉണ്ടു. അതു കാലഭേദംകൊണ്ടു മാത്രമായിരുന്നു എന്നെ വിചാരിപ്പാനുള്ളു. അംഗ്ലിയാ മിഷ്യനരിമാരുടെ പ്രവേശനവും മാവേലിക്കരെ കൂടിയ സംഘവും ൧൯-ാം നൂറ്റാണ്ടിൽ ആയിരുന്നു എങ്കിൽ ആയിരമാണ്ടത്തെ ബാവായെ കയററി അയച്ചിച്ച മിഷ്യനരിമാർ മേനെസസ് ചെയ്ത ക്രൂരത ചെയ്വാൻ മടിക്കയില്ലെന്നു തീർച്ചയായി ഊഹിക്കാം. നേരെമറിച്ചു പറങ്കികളുടെ വരവു ഈ നൂററാണ്ടിൽ ആയിരുന്നു എങ്കിൽ അവരിൽനിന്നു ൧൬-ാം ശതാബ്ദത്തിൽ ഉണ്ടായതരാ പീഡ ഉണ്ടാകയുമില്ലായിരുന്നു.

ആകപ്പാടെ നോക്കിയാൽ മിഷ്യനരിമാർ വേദപുസ്തകത്തിലെ പ്രമാണങ്ങൾക്കു നേരെ വിപരീതമായിട്ടത്രെ ഈ കാൎയ്യത്തിൽ പ്രവൃത്തിച്ചിരിക്കുന്നതു. ക്രിസ്തുവിന്റെ നാമം വിളിക്കപ്പെടാത്ത സ്ഥലത്തു ഞാൻ പ്രസംഗിക്കുന്നു എന്നും മറെറാരുത്തന്റെ അടിസ്ഥാനത്തിന്മേൽ ഞാൻ പണികയില്ലെന്നു ശുദ്ധ ശ്ലീഹാ കല്പിക്കുന്നു. എന്നാൽ അംഗ്ലിയാക്കാരൊ ക്രിസ്തുവിന്റെ പേർ വിളിക്കപ്പെട്ട സുറിയാനി സഭാവയലിൽ രണ്ടു നിലയിൽ ഒരു ഭവനം പണിയിച്ചിരിക്കുന്നു. അതിനെ അലങ്കരിക്കുവാൻ അപ്പൊസ്ഥോല അടിസ്ഥാനത്തിന്മേൽ പണിയപ്പെട്ടിരിക്കുന്ന സുറിയാനി ഭവനത്തിന്റെ ഉരുപ്പടികളെ വലിച്ചൂരി എടുക്കയും ചെയ്യുന്നു. ബന്ധുകൾ എന്നു പറയപ്പെടുന്ന അംഗ്ലിയാ മിഷ്യനരിമാരിൽനിന്നുണ്ടായ ജന്മാന്തരം ഇപ്രകാരമായിരുന്നു.

എം. (തുടരും)



## മല്ലപ്പള്ളിൽ പാതിക്കാട്ടിൽ പുത്തൻപള്ളിവക വേദവായന സംഘം.

൧൦൭൮. ചിങ്ങം മുതൽ ൧൦൭൯. ചിങ്ങം വരെയുള്ള
൨-ാമത്തെ വാർഷികറിപ്പോർട്ട്.

---

മുൻകൊല്ലത്തെ നടത്തയെ ചിന്തിച്ചും പിന്നീടു വാർഷിക യോഗോത്സവങ്ങളുടെ കാത്തിനായുള്ള ആലൊചനയാലും പിൻകാലം ഉള്ള നിലനില്പിന്നും വൎദ്ധനവിന്നും പ്ര

ത്ത്യേകം ദൈവമഹത്വത്തിനായുള്ള പ്രാർത്ഥനയാൽ യോഗം വീണ്ടും ആരംഭിച്ചു. ൧൦- മിഥുനം ൨൬.ാം നു- പാതികാട്ടിൽ പുത്തൻപള്ളിയക ഈ പള്ളിക്കൂടത്തിൽ ൧-ാമത്തെ വാർഷിക യോഗം കൂടി. യോഗത്തിൽ ദിവ്യശ്രീ- റ്റി. സി. തോമസ് കത്തനാരവർകളുടെ അഗ്രാസനാധിപത്യത്തിൻ കീഴ് സ്വദേശത്തിലും അന്യദേശങ്ങളിലും ഉള്ള പല മഹാന്മാരുടെയും, വിശേഷിച്ചു ഈ മലനാട്ടുനിവാസികളിൽ പൂർവ്വീകകുടുംബജനകനും പ്രായത്താൽ ചെറിയബാലകനും ആയി പൂവന മ. രാ. രാ. ----ഇന്നാൾ അവർകൾ മുതലായവരുടെ കൂട്ടത്തോടുകൂടിയും വാദ്യഘോഷത്തോടുകൂടിയും കാപ്പി അവൽ എന്ന ഭക്ഷണാദികളോടുകൂടി യോഗം അന്നദിവസി പകൽ ൧൦- മണി മുതൽ ൪- മണിവരെ സമയങ്ങളിൽ നടത്തപ്പെട്ടു- വളരെ ധനമൊ സി- എസ്സ്. ഐ. മുതലായസ്ഥാനങ്ങളൊ എത്രതന്നെ സമ്പാദിച്ചാലും ഇല്ലാ തൃപ്തി എന്നുള്ളതുപൊലെയുള്ള ഈ പ്രപഞ്ചഒഴുക്കിൽ ആണ എല്ലാവരും ജീവിക്കുന്നതു എന്നിരുന്നാൽകൂടിയും യോഗത്തിൽ കൂടപ്പെട്ടവർ യോഗത്തെപ്പറ്റി താല്പര്യജനകമായും തൃപ്തികരമായും പ്രസ്താവിക്കയും ചെയ്തു- ബുദ്ധിമാന്മാരും സഹൃദയന്മാരും, ഈ സംഘത്തിന്റെ അഭ്യുദയകാംക്ഷികളായ പലരും സംഘഭാരവാഹികൾ സധിരോത്സാഹകമായി പ്രവൃത്തിച്ചു. ഈ സംഘം നിലനിൎത്തിക്കൊണ്ടുപൊകണമെന്നു ഗുണദോഷിക്കയും ഇതിന്റെ ഫലം അനുഭവത്തിൽ എത്രയൊ ദൈവപ്രസാദം എന്നു പാടുകയും ഞായറാഴ്ചതോറും സംഘം കൂടി പ്രാർത്ഥിക്കുന്നതും അറിനായി ഒരുഞാ ഒരുസമയത്തിൽ ഒരു ഭവനത്തിൽ ഒരു ശബ്ദമായി ആബാലവൃദ്ധം യഹോവായെ നോക്കിവിളിച്ചാൽ എന്തെങ്കിലും തന്നോടു ചോദിച്ചാൽ ഞാ.... പറയുമ്പോലെ നൽകുമെന്നു വാഗ്ദത്തം ചെയ്തിരിക്കുന്ന യേശു നൽകകയില്ലയൊ എന്നു പറകയും ദൈവത്തെ മഹത്വപ്പെടുത്തുകയും ചെയ്തു.

ഇങ്ങനെയുള്ള സംഘങ്ങളും വൈദിക വൃത്തികളും മറ്റും വേണ്ടപോലെയുള്ള ആലോചനയോടും പ്രയത്നത്തോടും നടത്തുന്നതിനു ഇടവകയിലെ പട്ടക്കാർ വാദ്ധ്യാന്മാർ മുതലായവരെ ചുമതലപ്പെടുത്തുകയും ഉത്സാഹിപ്പിക്കയും ആയതിനു "മെതിക്കുന്ന കാളയുടെ വായ് കെട്ടരുതു" എന്നുള്ളതുപോലെ പ്രത്യേകം അവർ ഉത്സാഹികളായിരിപ്പാൻ അവരെ ഇടവകക്കാർ സംരക്ഷിക്കണമെന്നു ഗുണദോഷിക്കയും ചെയ്തു.

ഇതുകൂടാതെ പുറത്തും അന്യ ഇടവകയിലും ഉള്ള പല ക്രിസ്തീയ സഹോദരങ്ങളായ ഉപദേശികൾ മുതലായവർ ഈ സംഘനടപടികളെ കേട്ടു വളരെ മംഗളാശംസകൾ പറകയും ചെയ്തിട്ടുണ്ടു.

കഴിഞ്ഞ വാർഷിക യോഗത്തിലെ റിപ്പോർട്ടു ഇടവകപ്പത്രികയിൽ പ്രസിദ്ധം ചെയ്വാൻ കോട്ടയത്തു പത്രികമാനേജർക്കു റിപ്പോർട്ടു അയച്ചിരുന്നതിൽ ആയതു അവിടെ നിർഭാഗ്യവശാൽ കൈമോശം വന്നുപോയെന്നും മേലിൽ ഈ സംഘത്തെപ്പറ്റിയുള്ള എതു എഴുത്തുകുത്തുകളും പ്രസിദ്ധം ചെയ്തുതരാമെന്നും ഈ സംഘത്തിന്റെ വളർച്ചക്കായി താൻ പ്രാർത്ഥിക്കുന്നു എന്നും ഈ സംഘത്തിന്റെ രക്ഷാധികാരിയും മലങ്കരയിൽ വലിയ ഭക്തനും ആയ വ. ദി- ശ്രീ. പൌലൊസ റെമ്പാച്ചൻ അവർകൾ മറുപടി അയച്ചു. ഇങ്ങനെയാണ കഴിഞ്ഞറിപ്പോർട്ടു സംഘാവശ്യപ്രകാരവും വളരെപ്പേരുടെ ആഗ്രഹംപൊലെയും പത്രികയിൽ പ്രസിദ്ധപ്പെടുത്തുവാൻ സംഗതി ആകാഞ്ഞതെന്നു പ്രസ്താവിച്ചുകൊള്ളുന്നു.

ഇനിയും സംഘത്തിന്റെ ഭാരവാഹികളായവരെപ്പറ്റി സ്വല്പം ആലൊചിക്കുന്നെങ്കിൽ കഴിഞ്ഞ ൧൪-ലെപ്പോലെതന്നെ അവർ പൂർണ്ണമായി അവരുടെ കൃത്യങ്ങളെ വഹിച്ചിട്ടില്ലെന്നും ആയതു ആണ്ടിൽ നാലുതവണ യോഗം നടത്തിയില്ലെന്നും മറ്റും വീണ്ടും പ്രസ്താവിക്കേണ്ടിവന്നിരിക്കുന്നതു കുറെ പരിതപിക്കേണ്ട ഒന്നാണെന്നു തോന്നുന്നു. എന്നിരുന്നാലും അവർ നിശ്ചയിച്ചു നടത്തിവരുന്ന സംഗതികളുടെ പ്രാധാന്യതകളെക്കുറിച്ചു നന്നായി ശ്ലാഘിക്കേണ്ടിയിരിക്കുന്നു.

൧൦- കന്നി ൧൭.ാം നു- ൩. ൪- നിശ്ചയങ്ങൾ

മേടം. ൩-ാം നു- ൧. ൪.

പള്ളിക്കുസമീപമുള്ള ആളുകളെ സംഘത്തിലെക്കു ആകർഷിക്കയും സംഘോദ്ദേശ്യപ്രകാരം അന്യജാതികളുടെ മനസ്സു തിരിക്കുന്നതിനായി ഞായറാഴ്ചതോറും രാവിലെ ഒരുസംഘം നടത്തണമെന്നും സംഘം നടത്തിവന്നപ്പോൾ ഉണ്ടായവിരുദ്ധങ്ങൾകൊണ്ടു അന്യജാതിക്കായി പിന്നാലെ സമാധാനമായി ആലോചിച്ചുകൊള്ളാം വിരുദ്ധമില്ലാതെ വരുന്നതിനും മറ്റുമായി സംഘം പരപ്പുള്ള വീടുകൾകൂടി വീടുകളിൽ എട്ടുമണിക്കുകമായി കൂടണമെന്നും സംഘത്തിലെ പണംകൊണ്ടു ഒരുവേദവാ

യനശാല സംഘത്തിനായി സ്ഥാപിക്കണമെന്നും ഉറച്ചിരിക്കുന്നു.

ഇതിൽ മേടം ൩.ാം നു- യിലെ നിശ്ചയം അനുസരിച്ച സംഘത്തിൽ നിന്നു നോട്ടീസു അയച്ചതിൽ പല സഹോദരങ്ങളും മേലിൽ ഈ സംഘനിബന്ധനപൊലെ ഞായറാഴ്ചതോറും സംഘത്തിനു വരാമെന്നു പറഞ്ഞു ഇന്നോളം വന്നുകൊണ്ടിരിക്കയും പുതുതായി ആളുകൾ ചേരുകയും ചെയ്യുന്നുണ്ടു. ഈ സ്ഥിതിക്കു ഈ സംഘം വളരെ ജനപുഷ്ടിയുള്ളതായിത്തീരുമെന്നു ആശിപ്പാൻ ന്യായമുണ്ടു. മുൻകൊല്ലത്തെക്കാൾ നാലൊന്നു ആൾക്കൂടുതൽ ഈ കഴിഞ്ഞകൊല്ലത്തിൽ സംഘത്തിൽ ചേൎന്നിട്ടുണ്ടു.

മേടം ൪-ാമതു നിശ്ചയം അനുസരിച്ചു.

സംഘത്തിന്റെ ആജ്ഞയിൽ വൃദ്ധന്മാരും യൌവ്വനക്കാരും പള്ളിക്കൂടക്കുട്ടികളും കൂടി പല ആളുകൾ നിശ്ചയം അനുസരിച്ചുള്ള സ്ഥലത്തും കെട്ടിടത്തിലും ആയി രാവിലെ ഞായറാഴ്ചതോറും നന്നാ ഉത്സാഹത്തിലും ഭക്തിയിലും കന്നിമാസത്തിൽ തുടങ്ങി മേടമാസംവരെ കൂടിനടന്നുവരികയും അപ്പോൾ ആയതിന്റെ ശാശ്വതമായ നിലനില്പാനായും ബലമായവളൎച്ചക്കായും അവിടെ കൂടിയിരുന്നവർ ആലോചിച്ചതിൽ ഒരു തീരുമാനം വരാഴികയാലും പിന്നീടു നോമ്പിൽ പള്ളിയിലെ ശുശ്രൂഷ കുൎബാനമുതലായവയുടെ ആവശ്യത്തിൽ അവിടെനിന്നു മുടങ്ങുകയും, കമ്മററിയുടെ താല്പൎയ്യത്തിൽ ഉടനെ വീടുകൾതോറും സൌകൎയ്യംപോലെ ഓരൊ പവ്വപ്പത്തു വീട്ടുകാർ കൂടി ഇന്നെയോളം ഞായറാഴ്ചതോറും രാവിലെ ഇടവകമുഴുവനായി സംഘം നടന്നുവരുന്നു, എന്നതിൽ പ്രത്യേകം ദൈവത്തിനു സ്തുതി ദൈവം തനിക്കു മഹത്വം കൂട്ടട്ടെ.

മേൽ പറഞ്ഞ നാലാമതു റൂൾ അനുസരിച്ചും സംഘോദ്ദേശ്യമനുസരിച്ചും പുറജാതികളെ മനസ്സുതിരിപ്പാൻ പൂൎണ്ണ ഉത്സാഹമുണ്ടെങ്കിൽ ആയതിനു സ്ഥലമൊ ധനമൊ പ്രയത്നമൊ പിന്നെവേണ്ടവയൊ ഒക്കെ അവരവരുടെ കഴിവുപോലെ സഹായം ചെയ്തുതരാമെന്നു ക്രിസ്തുവിൽ ഭക്തിയുള്ള പല സഹോദരങ്ങളും ഉള്ളം തുറന്നു പറഞ്ഞിട്ടുണ്ടു.

എന്നാൽ നമ്മുടെ യാക്കോബായ സഭയിൽ ചുരുക്കം ചില സ്ഥലങ്ങളിൽ മാത്രം ആയതു ചില പ്രത്യേക ആളുകളുടെ ഉത്സാഹത്താൽ നടപ്പാക്കിയിരിക്കുന്നതൊഴികെ ഒരു നടപ്പായും തക്കംകൂടാതെയും ഉള്ള മാൎഗ്ഗം പുറജാതികൾ നമ്മുടെസഭയിൽ ചേൎന്നുവരുന്നതിനു ഇല്ലാത്തതിനാലും മത്സരബുദ്ധികളുടെ ഇടയിൽ ഇതിനു വലിയ ഉപദ്രവംകൂടാത്ത ഒരു മാൎഗ്ഗമൊ ശക്തിയൊ ഉണ്ടാക്കുന്നതിനും ഇവിടെ പ്രയാസമെന്നിരിക്കുന്നു- പ്രയാസമുള്ളവ തനിക്കു എളുപ്പവും വളഞ്ഞവ ചൊവ്വാക്കുകയും ചെയ്യുന്ന ദൈവം തന്റെ അന്ത്യകല്പനയെ പ്രമാണിക്കുന്നതിനു ഇനിയുമെങ്കിലും നമ്മെ പ്രാപ്തരാക്കട്ടെ എന്നു ഈ ഭാഗം ചുരുക്കുന്നു.

ഇനിയും സംഘത്തിലെ അംഗങ്ങളെപ്പററി ആലോചിച്ചാൽ അധികം പേരും ആത്മജീവിതം എന്തെന്നുള്ളതിന്റെ രുചിയറിയാതെയിരിക്കുന്നു എന്നു ഒരു അഭിപ്രായം തോന്നിയതിനെ ഇവിടെ പ്രസ്താവിക്കുന്നതിൽ ആൎക്കും വിപരീതാഭിപ്രായം ഇല്ലായിരിക്കുമെന്നു ശങ്കിക്കുന്നു. നാല്പതിൽപരം ആളുകൾ ഉള്ള ഈ സംഘത്തിൽ ഒരു ലിവരി നിയമം അനുസരിച്ചു പുസ്തകം വായിക്കുന്നതിനു ആവശ്യപ്പെട്ട പുസ്തകം സാമാജികന്മാരിൽ ഒരുത്തരുടെപക്കൽപോലും ഇല്ലാതിരുന്നതും നാല്ലു ഞായറാഴ്ചയോളം ഇത്ര ആളുകൾ ഉണ്ടായിരുന്നാലെ ഒരു സംഘം നടത്തപ്പെടൂ എന്നുള്ളടത്തോളം ആളുകൾ ഹാജരില്ലാതെവരികയാൽ സംഘം നടക്കാതെ വന്നതും വളരെ ശോചനീയമാണ. പൌലൊസു ശ്ലീഹാ പറയുംപോലെ സമയത്തെനോക്കിയാൽ മല്പാന്മാർ എന്നുള്ളവർ ശിശുക്കളത്രെ"

സംഘാംഗങ്ങൾ അധികംപേരും ആത്മാവിൽ ശിശുക്കൾ എന്നിരുന്നാലും "മുളയിൽ അറിയാം വിളകരുത്തു" ശിശുക്കൾ എന്നൎത്ഥത്തിൽ വിചാരിച്ചു നോക്കുമ്പോൾ കഴിഞ്ഞ ആണ്ടിനു ൫൨. ഞായറാഴ്ചയുള്ളതിൽ ൩൭- ഞായറാഴ്ചയോളം സംഘത്തിൽ വൈദികമായ പ്രസംഗം നടത്തിയിരിക്കുന്നതിൽ ഒരു കണക്കനുസരിച്ചു അംഗങ്ങൾ കുറ മൂത്തുന്നവർ എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്നാൽ മുൻ പ്രസ്താവിച്ചതിൽ ശിശുക്കൾ എന്നത്രെ അവരുമായി ഇരിക്കുന്നതു അതിനാൽ മൂത്തന്നവർ അല്ലെന്നും പുറത്തുനിന്നും പലക്രിസ്തീയ സഹോദരങ്ങൾ ഞായറാഴ്ചതോറും ഇവിടെ സംഘത്തിൽവന്നും പ്രതിഫലയിച്ഛയില്ലാതെയും പ്രസംഗങ്ങൾ നടത്തിവന്നിരിക്കുന്നതു നോക്കുമ്പോൾ പ്രസംഗം നടത്തിയിരിക്കുന്നവരെക്കാൾ മുമ്പു പ്രസം

ഗാഢീഷയമായിരിക്കുന്ന മശിഹായിക്കുവന്ദനം പറയേണ്ടിയിരിക്കുന്നു. ഇവങ്കൽ നമുക്കു തന്റെരക്തംമൂലം പാപമോചനമാകുന്ന വീണ്ടെടുപ്പുണ്ടു (എപ്പെ. ൧. ൭)

ഈ അവസരത്തിൽ ഈ സംഘത്തെ പലസമയങ്ങളിലും പ്രസംഗംകൊണ്ടു ആദരിച്ചിട്ടുള്ള കെ. സി. ഉമ്മൻ അവർകൾ പി. ഗീവറുഗീസു വൈദ്യൻ അവർകൾ മുതലായവരെയും ശ്ലാഘിക്കേണ്ടിയിരിക്കുന്നു എന്നുള്ളതും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

൨. ഇതിനും പുറമെ ഈ സംഘത്തെ എന്നതന്നെയല്ലാ മലങ്കരയൊട്ടുക്കുള്ള നമ്മുടെ സമൂഹത്തെ ഒന്നായും മുഴുവനായും തന്റെ വൈദികപ്രസംഗംകൊണ്ടു ആദരിപ്പാൻതക്കവണ്ണം നമ്മുടെ പത്രികയിൽ മാസംതോറും പ്രസംഗം പ്രസിദ്ധപ്പെടുത്തിയും അങ്ങിനെ പ്രസംഗത്താൽ ഈ സംഘത്തെ ആദരിച്ചു വരുന്നതായ പി. ബ. ദാവീദു കത്തനാർ അവർകൾക്കു അനിർവചനീയമായ വന്ദനം പറഞ്ഞുകൊള്ളുന്നു.

ഈ സംഘത്തെ സദാ തന്റെ പ്രസന്നതകൊണ്ടു ആദരിച്ചും സംരക്ഷിച്ചും വരുന്ന ബ. റി. സി. തോമസു കത്തനാർ അവർകൾക്കും. ഇതിനൊക്കെക്കും പുറമെ ഈ സംഘത്തിന്റെ രക്ഷാധികാരസ്ഥാനംവഹിച്ചു സംരക്ഷിക്കുന്ന നി. വ. ദി. ശ്രീ. നിരണം മുതലായ ഇടവകയുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കും. ദി. ശ്രീ. പൌലൊസു റമ്പാച്ചൻ. മലങ്കര മല്പാൻ ബ. ഗീവറുഗീസു കത്തനാർ അവർകൾക്കും. പിന്നീടു ഈ സംഘത്തിന്റെനിലനില്പിനും വർദ്ധനവിനും വേണ്ടി സഹായം ചെയ്തിട്ടുള്ള ഒരോരുത്തർക്കും വന്ദനം പ്രസ്താവിച്ചുകൊള്ളുന്നു.

ഇനിയും ഈ സംഘത്തിന്റെമുതലെടുപ്പിനെസംബന്ധിച്ചു പറയുമ്പോൾ നന്നാ ചുരുക്കം. ആയ്തും പൂർണ്ണമനസ്സാലെ ധർമ്മശേഖരം എന്നവഴിയായി ദത്തമായി കിട്ടി വന്ന പണപ്പിരിവും വിശേഷാൽ കൊടിമുളകുകാലത്തു സ്വന്തമനസ്സാലെ സമാജികന്മാർ ദയവായി നൽകുന്ന ദാനവും മാത്രമാകുന്നു.

ആണ്ടടക്കം വരവു പണം.

| ധർമ്മശേഖരം. | പ്രായശ്ചിത്തം. | മുളകു. | ദാനം. | ചിലവുപണം |
|---|---|---|---|---|
| ൧൨ | ൫൬ | ൮൧൬ | ൧൩൬ | മുക്കാൽ |

ആകെ ഇപ്പോൾ ചിലവുനീക്കി ൧൦൦. പണം സംഘത്തിൽ ഇരിപ്പും ൧൦൦. പണം പള്ളിയിൽനിന്നു തരാമെന്നു മാന്യപള്ളിക്കാർ വാഗ്ദത്തംചെയ്തിരിക്കുന്നതു ഉൾപ്പെടെ ഇപ്പോൾ ഈ സംഘത്തിൽ ൨൦൦ പണം മിച്ചം ഇരിപ്പുണ്ടു.

ഇത്രയും പ്രസ്താവിച്ചു ഈ റിപ്പോർട്ടു അവസാനിപ്പിക്കുന്നു.

---

## നമ്മുടെ മഹാ യോഗങ്ങൾ.

വളരെ മന്ദമായിപ്പോകുന്ന കെട്ടുവള്ളത്തിൽ ഒന്നുരണ്ടുദിവസം മുടങ്ങാതെ സഞ്ചരിക്കയാണെങ്കിൽ പഴയ നിയമത്തിലെ യോബിന്റെ അളവില്ലാത്ത ക്ഷമയും നശിച്ചുപോകുമെന്നു പറയാം. കാററില്ലാത്തതുകൊണ്ടും ഒഴുക്കു വിപരീതമാകകൊണ്ടും ഉണ്ടാകുന്ന അസഹ്യോപദ്രവത്തോടു, ഭക്ഷണം സമയത്തിനു വേണ്ടപോലെയും കിട്ടാത്തതുകൊണ്ടുള്ള കോപവും കൂടിച്ചേർന്നാൽ അക്ഷമന്മാരായ പിള്ളേരുടെ കഥ തീരെ പരുങ്ങലാകുമെന്നു പ്രത്യേകിച്ചു പറയണമെന്നില്ലല്ലൊ. ചന്ദ്രനെ കണ്ടപ്പോൾ ഭാര്യയെ ഓർക്കാൻ സംഗതിയായെന്നു കവി പറഞ്ഞപ്രകാരം, വള്ളങ്ങളിൽ സഞ്ചരിക്കുമ്പോഴാണ തീവണ്ടിയുടെ ഗുണങ്ങളെ ഓർക്കാൻ ഇടയാകുന്നതു്. ആദ്യത്തെവിചാരം സാമ്യംകൊണ്ടും രണ്ടാമത്തേതു വിപരീതത്വംകൊണ്ടും ഉണ്ടാകുന്നു. എങ്കിലും കോട്ടയത്തെത്തികഴിഞ്ഞാൽ ഇതൊക്കെ തീരുമല്ലൊ എ

ന്നും ഉടനെ ഉണ്ടാകാൻപോകുന്ന മഹായോഗങ്ങളിൽ ചെന്നു രസിക്കാമല്ലോ എന്നും ഉള്ള ആശയും ഉറപ്പും യാത്രക്കാരനു ധൈര്യത്തെ കൊടുത്തുകൊണ്ടിരുന്നു.

കോട്ടയം പട്ടണം സുറിയാനിക്കാരുടെ തലസ്ഥാനമാണെന്നുള്ളതിനു തക്കവണ്ണം അന്തസ്സുള്ളതുതന്നെയാണ്. മഞ്ചൽപോലെയുള്ള വഴികളും തീരെ അസ്ഥിരയായ ആറും കോട്ടയത്തെ വിശേഷങ്ങളിൽ ചിലതാണ. നിർമ്മലജലദാനമെന്ന ശ്ലാഘ്യകൃത്യത്തെ ചെയ്തുകൊണ്ടിരിക്കുന്ന കോട്ടയത്തെ ആററിൽ ഒരു മഴകൊണ്ടുണ്ടാകുന്ന ഭാവഭേദം ദൂരസ്ഥന്മാരെ ഭ്രമിപ്പിക്കുന്നതാണ. ഈ ആററിന്റെ സ്ഥിതി ലോകക്ഷേമത്തിന്റെ നശ്വരത്വത്തെ കാണിക്കുന്നതായിട്ടിരിക്കുന്നു. കോട്ടയത്തെ ആളുകൾ പരിഷ്കാരതിരമാലകളുടെ തള്ളൽകൊണ്ടു വിഷമിക്കുന്നവരാണ. പാശ്ചാത്യവിദ്യാഭ്യാസത്തിനു അനുസരണമായ മനോവിസ്താരം കക്ഷിഭേദത്തിൽനിന്നുണ്ടായിക്കൊണ്ടിരിക്കുന്ന വാശിയും വഴക്കുംനിമിത്തം അധികം പ്രകാശിക്കുന്നില്ലായിരിക്കാമെങ്കിലും, ബഹിർഭാഗങ്ങൾ അവസ്ഥമായിത്തന്നെ ഇരിക്കുന്നു. തലമുടി നീട്ടുന്നതും മുണ്ട് ഒരു പ്രത്യേക സമ്പ്രദായത്തിൽ ഉടുക്കാതിരിക്കുന്നതും പതിനൊന്നാം കല്പനയ്ക്കു വിരോധമെന്നു ധരിച്ചിരിക്കുന്ന വടക്കർ കോട്ടയത്തുകാരുടെ ബൂട്ട്സും സൈഡ്ലോക്സും ഒക്കെ കണ്ടു വല്ലാതെ മിഴിച്ചുപോയിരിക്കാം. കോട്ടയത്തെ ഭാഷയ്ക്കും ചില പ്രത്യേകതകളൊക്കെയുണ്ട്. വടക്കർ "അപ്പോൾ" എന്നു പറയുന്നതിനു കോട്ടയത്തുകാർ പറയുന്നതു "അപ്പം" എന്നാണ. പഴം എന്നാകാഞ്ഞതു ഭാഗ്യം. വടക്കരുടെ "കൊച്ചപ്പൻ" തെക്കരുടെ "ഉപ്പാപ്പൻ" ആണത്രെ. ഈ വ്യത്യാസങ്ങളൊക്കെ എങ്ങനെ വന്നു എന്നും ഇതിൽ ഏതാണു ശരിയെന്നും മററുമുള്ള സംഗതികൾ പഠിപ്പും സമയവും ഉള്ളവർ തർക്കിച്ചു തീർച്ചയാക്കിക്കൊള്ളട്ടെ. കോട്ടയത്തെ ഓരോ കക്ഷിക്കും ഓരോ മാസിക പുസ്തകം ഉള്ളതു അതാതു കക്ഷികൾക്കു പ്രശംസയ്ക്കു കാരണമായിരിക്കുന്നു. എന്നാൽ യാതൊരു കക്ഷിയിലും ചേരാതെയും ഏതു കക്ഷിയിൽ ഉൾപ്പെട്ട ആൾ നടത്തുന്നതാണെന്നു ദൂരസ്ഥന്മാർക്കു അറിയാൻ പാടില്ലാത്തവിധം അത്ര നിഷ്പക്ഷമായും വർത്തിക്കുന്ന മലയാളമനോരമപ്പത്രം കോട്ടയത്തെ വലിയ വിശേഷങ്ങളിൽ ഒന്നായിട്ടാണ ഞാൻ വിചാരിക്കുന്നതു. എഴുതാൻ തുടങ്ങിയപ്പോൾ പ്രകൃതം വിട്ടു ഇങ്ങനെ കുറെ പറഞ്ഞുപോയെന്നെയുള്ളു. പലദിക്കുകളിൽ താമസിക്കുന്ന സുറിയാനിക്കാർ പ്രതിവർഷം ഒന്നിച്ചുചെന്നു സമ്മേളിക്കണമെന്നുള്ള ഉദ്ദേശ്യം നല്ലതുതന്നെ. ഈ മഹത്തായ ഉദ്ദേശത്തിനു തക്കവണ്ണം സുറിയാനിക്കാർ അതിനെ ആദരിക്കുന്നുണ്ടോ എന്നു നിശ്ചയമില്ലെങ്കിലും സമ്മേളനം എന്നൊന്നു ആവശ്യകമാണെന്നു പലർക്കും തോന്നിത്തുടങ്ങീട്ടുള്ളതു സന്തോഷകരമാണ. സമ്മേളന സിക്രട്ടറിമാരിൽ ഒരാൾ സമ്മേളന ദിവസം കോട്ടയത്തുണ്ടായിരുന്നില്ലെന്നുള്ളതു സമ്മേളനത്തിന്റെ പലവിശേഷങ്ങളിൽ ഒന്നാണ. കുർബാന കഴിഞ്ഞപ്പോഴെ ആളുകൾ വരാൻ തുടങ്ങിയുള്ളു എന്നതു വേറൊരു വിശേഷ. മാർ ദീവന്നാ

ന്ന്യാസ് സിമ്മനാരി പ്രതിദിനം അഭിവൃദ്ധിയെ പ്രാപിച്ചുവരികയാണെന്നു ഹെഡ്മാസ്റ്ററുടെ റിപ്പോർട്ടുകൊണ്ടു കണ്ടതിൽ വളരെ സന്തോഷിക്കാനുണ്ടു. കുട്ടികളുടെ സംഖ്യ നോക്കുന്നതായാൽ നമ്മുടെ സിമ്മനാരി തെക്കെ ഇൻഡ്യയിലെ ഹൈസ്കൂളുകളിൽ പ്രഥമസ്ഥാനം വഹിക്കുന്നു എന്നു കേട്ടപ്പോൾ ഇനിക്കു യഥാർത്ഥത്തിൽ രോമാഞ്ചം ഉണ്ടായില്ലൊ ഹി. രണ്ടുശെമ്മാശ്ശന്മാർ മട്രിക്കുലേഷൻ പരീക്ഷ ജയിച്ചതും വളരെ ഉത്സാഹജനകമാണ. സമ്മേളനത്തിൽ തീർച്ചയാക്കപ്പെട്ടു സംഗതികൾ പലതും നടപ്പിൽ വരാത്തതു ഒരു ന്യൂനതയാണെന്നും മററും ചിലർ പ്രസ്താവിക്കയുണ്ടായി. എന്നാൽ സമ്മേളനം അധികാരമുള്ള ഒരു സംഘമല്ലെന്നും പൊതു കാര്യങ്ങളിൽ സമുദായാംഗങ്ങൾക്കു പൂർവാധികമായ ശ്രദ്ധയുണ്ടാകണമെന്നും അവർ അന്യോന്യം മുഖപരിചയക്കാരാകണമെന്നും മററുമുള്ള ഉദ്ദേശ്യങ്ങളാണ സമ്മേളനത്തിനു മുഖ്യമായിട്ടുള്ളതെന്നും, ഗൌരവമുള്ള കാര്യങ്ങളെപ്പററി ആലോചിച്ചു തീർച്ചയാക്കുന്നതിനും അതുകളെ അധികാരത്തോടുകൂടി നടപ്പിലാക്കുന്നതിനും അസോസ്സ്യെഷൻ ഉണ്ടെന്നും ഉള്ള സംഗതികൾ കുററം പറയുന്ന ആളുകൾ പ്രത്യേകം ഓർക്കേണ്ടതാണ. വടക്കരുടെ ഇടയിൽ ഇംഗ്ലീഷ വിദ്യാഭ്യാസത്തിനു പ്രചാരം ഇല്ലാത്തതിനെപ്പററി സഹതാപസൂചകമായി തെക്കരായ പല യോഗ്യന്മാരും പ്രസംഗിക്കയും നിവാരണമാർഗ്ഗങ്ങളെ അന്വേഷിക്കേണ്ടതാണെന്നു താല്പര്യപ്പെടുകയും ചെയ്തതു വളരെ അഭിനന്ദനീയമായിരിക്കുന്നു. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ പ്രേരണയാൽ വടകരെ ഒരു ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചിരിക്കുന്നതിനെപ്പററി ഒരാൾ പ്രസ്താവിക്കയുണ്ടായി. വടക്കുള്ള മററു ഇടവകക്കാരും ഇവരെ അനുകരിക്കാൻ തയ്യാറുണ്ടെന്നു വിശ്വസിക്കുന്നു. ഏതായാലും ഇക്കാര്യത്തിനു വടക്കരുടെ ഇടയിൽ ഒരു ഉണർച്ച ഉണ്ടായിട്ടുണ്ടെന്നുള്ളതു തർക്കമററ ഒരു സംഗതിയാണ. ഇതിനുള്ള കാരണം പത്രികാവായനക്കാർക്ക് അറിവുള്ളതുമാണല്ലൊ. മദ്യപാനദോഷങ്ങളെപ്പററി ഡാക്ടർ പലിഫ് അവർകൾ വായിച്ച പ്രസംഗം വളരെ വിദ്വത്വത്തെ പ്രദർശിപ്പിക്കുന്ന ഒന്നായിരുന്നു. മദ്യപാനം നമ്മുടെ സമുദായത്തിനു ഒരു ശാപമെന്നുള്ള നിലയിൽ ആയിട്ടില്ലെങ്കിലും ഇതു കഴിയുന്നതും കുറക്കാൻ ശ്രമിക്കേണ്ടതു എല്ലാവരുടെയും ചുമതലയാണ. ഇംഗ്ലീഷ പഠിപ്പുകൊണ്ടും മററും സമുദായത്തിലെ പ്രധാനന്മാരായിരിക്കുന്ന ആളുകൾ മദ്യത്തെ പ്രായേണ വെറുക്കുന്നുണ്ടെന്നുള്ളതു ഒരു വലിയ ആശ്വാസമാണ. സ്ത്രീധനക്രമത്തെപ്പററി മിസ്ററർ വറുഗീസുമാപ്പിള അവർകൾ ചെയ്ത വാചാപ്രസംഗം ഈ സംഗതിയെപ്പററിയുള്ള ഒരു പൂർണ്ണവിവരണം ആയിരുന്നു. ഈ സമ്മേളനത്തിലുണ്ടായ പ്രസംഗങ്ങൾ രണ്ടും സാമൂഹ്യസംബന്ധവും സമ്മേളനോദ്ദേശ്യങ്ങൾക്കു അനുരൂപവും ആയിരുന്നതു വലിയൊരു വിശേഷം തന്നെ. ഇങ്ങനെയൊക്കെ ഭംഗിയായിക്കഴിഞ്ഞ സമ്മേളനത്തിനു ഗൌരവം കുറെ കൂടിപ്പോയെന്നും വിനോദങ്ങൾ അല്പം കുറഞ്ഞുപോയെ

ന്നം ഒരാക്ഷേപം ചിലക്കു പറയാനുണ്ടു. ഈവക യോഗങ്ങളിൽ നിർദ്ദോഷങ്ങളായ വിനോദങ്ങൾ എത്രയുണ്ടായാലും അധികമായിപ്പോയെന്നു വരില്ല. ഇടക്കിടയ്ക്കു വിനോദകരങ്ങളായ ചില കഥകൾ എഴുതിവായിച്ചതു തരക്കേടില്ല. എന്നാൽ ഇതൊന്നും പോരെന്നാണു ഒരു പക്ഷമുള്ളതു. ചുരുക്കത്തിൽ ചില നാടകാഭിനയങ്ങളൊ വല്ല ഓട്ടമൊ ചാട്ടമൊ ഒക്കെ ഉണ്ടായാൽ നന്നായിരിക്കും. എന്നും എവിടെയും ഒരുപോലെ ഗൌരവവും കാൎയ്യവും മാത്രമായാൽ മനുഷ്യർ മനുഷ്യരല്ലാതെയായിപ്പോകാൻ ഇടയുണ്ടു.

സാമൂഹ്യസമ്മേളനവും മലങ്കര ഇടവക മഹായോഗവും തമ്മിൽ വളരെ വ്യത്യാസമുണ്ടല്ലൊ. ആദ്യത്തേതു അധികാരമില്ലാത്തതും വിനോദകരവും ആയ ഒരു യോഗമാണെങ്കിൽ, രണ്ടാമത്തേതു അധികാരവും ഗൌരവവും ഉള്ള ഒരു യോഗമാണ. ലോകത്തിലുള്ള സകലവിധ യോഗങ്ങളിൽവെച്ചു ഏററവും പരിഷ്കൃതമായ പ്രതിനിധിയോഗം നമ്മുടെ സമുദായത്തിനും ഉള്ളതു നമുക്കു അഭിമാനഹേതുവാണ. മുഖ്യമായ എന്തെങ്കിലും കാൎയ്യങ്ങൾ ചുരുക്കം ചിലരുടെ അഭീഷ്ടപ്രകാരം ചെയ്യാതെ സകലരുടേയും അനുമതിയോടുകൂടി ചെയ്യുന്നതു സമാധാനപരിപാലനത്തിനും സമുദായാഭിവൃദ്ധിക്കും കാരണമായിട്ടുള്ളതാണ. ട്രസ്റ്റിയായിരുന്ന സി. ഉലഹന്നാൻ അവർകൾക്കു പകരം അദ്ദേഹത്തിന്റെ അനുരൂപപുത്രനായ മിസ്റ്റർ കുരിയനെ ഐകകണ്ഠ്യേന തെരിഞ്ഞെടുത്തതിൽ നമ്മുടെ സമുദായത്തിനു പൊതുവെയുള്ള ഗുണദോഷവിവേചനശക്തി പ്രത്യക്ഷപ്പെട്ടിരിക്കുന്നു. പാത്രിയൎക്കീസുബാവാ തിരുമനസ്സിൽനിന്നുവന്ന അഫിഷ്യലല്ലാത്ത ഒരു കല്പന ഈ മഹായോഗത്തിൽ വായിച്ചതിനെപ്പററി ചിലക്കു അഭിപ്രായഭേദമുണ്ടു. എങ്കിലും തിരുമനസ്സിലെ അന്തൎഗ്ഗതങ്ങളേയും സുറിയായിലെ സ്ഥിതികളേയും കുറിച്ചു ആ കല്പനയിൽനിന്നു പലതും മനസ്സിലാകാൻ ഇടയായതുകൊണ്ടു അതു പരസ്യമായി വായിച്ചതു നന്നായെന്നാണു പറയേണ്ടതു, മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ ജൂബിലി ആഘോഷിക്കണമെന്നു തീൎച്ചയാക്കിയതു വളരെ ഉചിതമായി. സമുദായകാൎയ്യങ്ങൾക്കായി അനേകതരം കഷ്ടപ്പാടുകൾ സഹിക്കുകയും സമുദായത്തെ പലവിധമായ ആപത്തിൽനിന്നു വിമോചിക്കുകയും ചെയ്തു ഈ തിരുമേനി ലോകരക്ഷണാൎത്ഥം ചിലപ്പോൾമാത്രം അവതരിക്കുന്ന പുണ്യപുരുഷന്മാരിൽ ഒരാളാണെന്നു സംശയംകൂടാതെ പറയാം. ഇങ്ങനെയുള്ള ഒരു മഹാന്റെ ജൂബിലി ആഘോഷിച്ചില്ലെങ്കിൽ പിന്നെ ഏതൊരു ജൂബിലിയാണ ആഘോഷിക്കത്തക്കതായിട്ടുള്ളതു?. ജൂബിലിസ്മാരകം വകയ്ക്കു ഒരു വലിയ സംഖ്യ പിരിയുമെന്നുള്ളതിനു സംശയമില്ല. ഇതു എങ്ങനെ വിനിയോഗിക്കണമെന്നുള്ളതിനെപ്പററി അഭിപ്രായഭേദമുണ്ടെങ്കിലും എനിക്കു തോന്നിയതു ഞാനും പറഞ്ഞുകൊള്ളാം. സ്മാരകദ്രവ്യം രണ്ടായിത്തിരിക്കണം. ഒരു ചെറിയഭാഗം (൫൦൦൦-ക) കൊണ്ടു മദ്രാസ് സൎവ്വകലാശാലയിലെ ബി. ഏ. പരീക്ഷക്കു യാക്കോബായ സുറിയാനിക്കാരിൽവെച്ചു

അധികം ഉയൎന്നു ജയിക്കുന്ന വിദ്യാൎത്ഥിക്കു പ്രതിവൎഷം കൊടുക്കാൻ ഒരു കീൎത്തിമുദ്ര ഏൎപ്പെടുത്തണം. വലിയ ഭാഗംകൊണ്ടു അനാഥശാല ഏൎപ്പെടുത്തുന്നതിനു വിരോധമില്ല. എങ്കിലും, ഇതും വിദ്യാഭ്യാസപ്രചാരത്തിനായിക്കൊണ്ടുതന്നെ ഉപയോഗിക്കേണ്ടതല്ലയൊ എന്നു സംശയിക്കുന്നു. സമ്മേളനത്തിലും ഇടവകയോഗത്തിലുംവെച്ചു പല നല്ലകാൎയ്യങ്ങളും ആലോചിച്ചുതീൎച്ചപ്പെടുത്തിയെന്നു മേൽവിവരിച്ചസംഗതികൾകൊണ്ടു ആൎക്കു മനസ്സിലാകുന്നതാണ. നമ്മുടെ സമുദായം പ്രതിദിനം ഉയൎന്നുവരികയാണെന്നുള്ള ഒരു ബോധം ഈ മഹാ യോഗങ്ങളിൽ കൂടിയ എല്ലാവൎക്കും ഉണ്ടായിട്ടുണ്ടെന്നു വിശ്വസിക്കുന്നു. റെയിസാല്ലും അയാളുടെ വാലേൽ തൂങ്ങിക്കിടക്കുന്ന കൂട്ടരും എന്തെങ്കിലും പറയട്ടെ ചെന്നായ്ക്കൾ ഏതെങ്കിലും വിധത്തിൽ ഉപദ്രവിക്കട്ടെ. സത്യസ്വരൂപനായ ദൈവം ഈ ചെറിയ ആട്ടിൻകൂട്ടത്തെ ഒരിക്കലും കൈവിടുന്നതല്ല.

ഒരു ദൂരസ്ഥൻ.

---

## "യാക്കോബായ" എന്ന പേർ.

"യാക്കോബായ" എന്നുള്ള പേർ സുറിയാനിക്കാൎക്കു കാരണവശാൽ ഉണ്ടായ ഒരു മറുനാമം മാത്രമാണെന്നും മിത്രത്തിന്റെ അറിവുപോലെ സുറിയാനിയും യാക്കോബായും ഇങ്ങിനെ രണ്ടു മതങ്ങൾ ഇല്ലെന്നും അല്ലാതെ ഉണ്ടായിരുന്നാൽ അവരുടെ പള്ളിക്രമങ്ങളും പാത്രിയൎക്കാ സിംഹാസനങ്ങളും വെവ്വേറെ കാണിച്ചുതരണമെന്നും മറ്റും ഇടവകപ്പത്രികയിൽ പറഞ്ഞിരുന്നതിനെക്കുറിച്ചു യാതൊന്നും പറയാതെ മലയാളമിത്രം ൩-ം ൪-ം ൫-ം ലക്കങ്ങളിൽ യാക്കോബായക്കാരു സുറിയാനിക്കാരിൽ നിന്നു വേർപെട്ടവരെന്നു തോന്നുവാൻ തക്കവണ്ണവും "൧൭൦൦-ാമാണ്ടുവരെ യാക്കോബായക്കാർ എന്ന ശബ്ദം പോലും മലയാളത്തിൽ കേട്ടിട്ടുള്ളതായി യാതൊരു തെളിവും ഇല്ല". എന്നും മറ്റും ഒട്ടേറെ ഒക്കെ വ്യവഹരിച്ചിട്ടുള്ളതായി കാണുന്നു.

സുറിയാനിക്കാർ എന്നുള്ളതു എത്രയും പൂൎവ്വികവും പ്രസ്താവയോഗ്യവും ആയിട്ടുള്ളതും യാക്കോബായ നാമം പിന്നിട്ടു ഉണ്ടായതും ആയിരിക്കെ അങ്ങിനെ അല്ലാതെ യാക്കോബായനാമം വേറൊരു മതമാണെങ്കിൽ ഇംഗ്ലീഷും പ്രൊട്ടസ്റ്റാന്റും വെവ്വേറെ മതങ്ങളായിരിക്കണം. എങ്കിലും തൽക്കാലത്തേക്കു മലയാളമിത്രത്തിനു അറിവുകിട്ടിയിരിക്കുന്നതുപോലെതന്നെ സങ്കല്പിച്ചുംകൊണ്ടു നമുക്കു ഒന്നു പരിശോധിച്ചുനോക്കാം. അതിനുവെച്ചു നേരിടുന്ന ന്യായരഹിതത്തിനു മിത്രം സമാധാനം പറഞ്ഞുകൊള്ളുമല്ലൊ. എന്നാൽ ൧൮൨൫-ൽ അന്ത്യോഖ്യായിൽനിന്നു വന്നിരുന്ന അത്താനാസ്യോസ ബാവായും മലയാളത്തു വാണിരുന്ന പിലക്സീനോസു മെത്രാനും കൽക്കത്തായുടെ ബിഷോപ്പായിരുന്ന റെഗിനാഡ് എന്ന ദേഹം എഴുത്തുകൾ അയച്ചിരു

ന്നതിൽ "ഇന്ത്യായിൽ സുറിയാനിക്രമപ്രകാരം നടക്കുന്ന എന്നു മിശിഹായുടെ പള്ളികൾ ഒക്കെയുടേയും ബിഷോപ്പും മെത്രാപ്പോലീത്തായും" എന്നിങ്ങിനെ മൂന്നു എഴുത്തുകളിൽ പറഞ്ഞിട്ടുണ്ടു. മെത്രാപ്പോലീത്തന്മാർ യാക്കോബായക്കാർ മാത്രം ആയിരുന്നെങ്കിൽ ബിഷോപ്പു സുറിയാനി ക്രമപ്രകാരം നടക്കുന്നവക്ക് എന്നു പറഞ്ഞിരിക്കുന്നതു എന്തുകൊണ്ടു?. മിത്രത്തിൽ "പ്രങ്കായക്കാരെപ്പോലെയും യാക്കോബായക്കാരെപ്പോലെയും ഈ സഭയുടെ സ്വാതന്ത്ര്യം ഇല്ലായ്മ ചെയ്യാനുള്ള ആഗ്രഹം അവക്കില്ലായിരുന്നു" എന്നു പറഞ്ഞിരിക്കുന്നതിൽ (ഈ സഭയുടെ) എന്നുള്ളതു ഏതു സഭയെക്കുറിച്ചാണ വിചാരിക്കേണ്ടിയിരിക്കുന്നതു. സുറിയാനിസഭയെക്കുറിച്ചു ആയിരിക്കുമെങ്കിൽ സുറിയൻ പാത്രിയക്കീസിന്റെ കീഴിൽ അല്ലാതെ ഒരു സുറിയാനിസഭ ഉണ്ടായതു എങ്ങിനെ? ഇതുകൂടാതെയും മദ്രാസ ഗവർമെണ്ടിൽനിന്നും സുറിയാനിക്കാരുടെ പള്ളിക്രമങ്ങളുടെയും ഭരണകർത്താക്കളുടെയും മറ്റും വിവരങ്ങൾ അറിവാനായിട്ടു ൧൭. കൂട്ടം ചോദ്യങ്ങൾ ചോദിച്ചിട്ടുള്ളതിൽ അന്ത്യോഖ്യാ പാത്രിയക്കീസുബാവായുടെ കീഴിൽ ഇവിടെ ഭരിച്ചുവന്ന മെത്രാപ്പോലീത്താ യാക്കോബായക്കാരൻ മാത്രം ആയിരുന്നെങ്കിൽ സുറിയാനിക്കാരുടെ സംഗതി അറിവാൻ ആദ്ദേഹത്തോടു ചോദിച്ചതു നിരർത്ഥമായിവരികയില്ലയൊ?. എന്നാൽ പള്ളിക്രമങ്ങളുടെ ദാതാവും ഭരണകർത്താവും ആയി അന്ത്യോഖ്യാ പാത്രിയക്കീസുബാവായെ അല്ലയൊ മെത്രാപ്പോലീത്തായുടെ ഉത്തരത്തിൽ കാണിച്ചിരുന്നതു.

പിന്നെയും വട്ടിപ്പണവ്യവഹാരത്തിന്നു ഇണ്ട്യാ സിക്രട്ടറി ആഫ് സ്റ്റെയിറ്റ് ഇൻകൌൺസിൽ അവർകളുടെ പ്രതിപുരുഷനായി റസിഡെണ്ട് വാദിയായി ചെന്നു കൊടുത്തിട്ടുള്ള അന്യായത്തിൽ "സുറിയൻപള്ളിയുടെ ഗുണത്തിന്നു വേണ്ടി ഒരു ധർമ്മസ്വത്തായി മുമ്പിരുന്ന ഹാണറബിൾ ഈസ്റ്റ ഇൻഡ്യാകമ്പനിയുടെ പക്കൽ ഒരു കടമായിട്ടുഏൾപ്പിക്കപ്പെട്ടിരുന്ന പൂവരാഹൻ ൩൦൦൦ അന്ത്യോഖ്യാപാത്രിയക്കീസുബാവായുടെ സ്താത്തിക്കോനോടു കൂടി യാക്കോബായ മറുനാമവും വഹിച്ചുകൊണ്ടു മലങ്കരസഭ ഭരിച്ചുവന്ന മെത്രാപ്പോലീത്താ സിറിയൻപള്ളിയുടെ ഗുണത്തിന്നുവേണ്ടി ചെയ്തിരിക്കുമ്പോൾ സുറിയാനിക്കാരെയും യാക്കോബായക്കാരെയും വേറാക്കി കല്പിപ്പാൻ മലയാളബന്ധുവിനല്ലാതെ സാമാന്യക്കാർക്കു പ്രയാസംതന്നെ. എന്നാൽ പിന്നെയും തിരുവിതാംകൂർ ഗവർമ്മെണ്ടിൽനിന്നും (പാലക്കുന്നത്തു) അത്താനാസ്യോസ മെത്രാപ്പോലീത്തായുടെ പേർക്കായി പ്രസിദ്ധപ്പെടുത്തിയിരുന്ന തിരുവെഴുത്തു വിളംബരത്തെ അസ്ഥിരപ്പെടുത്തി ൧൦൫൯-ാമാണ്ടു കുംഭമാസം ൨൩-ാം നു- കല്പിച്ചു പ്രസിദ്ധപ്പെടുത്തിയ തിരുവെഴുത്തു വിളംബരത്തിൽ "സിറിയൻ പള്ളിയിൽ ഓരോ സ്ഥാന നിയമങ്ങളെക്കുറിച്ചു സർക്കാരിലേക്കുള്ളതായിട്ടു പ്രദർശിക്കപ്പെടുന്നതായിതോന്നുന്ന എല്ലാസംബന്ധത്തെയും ഇപ്പോൾ മുതൽ ഒഴിച്ചുകളയുന്നതാകുന്നു.

എന്നാൽ വായനക്കാരരെ, ഇംഗ്ലണ്ടിലുള്ള മഹത്തുക്കൾ സുറിയൻപാത്രിയക്കാ എന്ന നമ്മുടെ ബാവായുടെ തിരുനാമം ഉച്ചരിച്ചതായി പത്രികയിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ആയതുപോലെ ഇന്ത്യാസിക്രട്ടരിയും മദ്രാസ് ഗവർമ്മെണ്ടും തിരുവിതാംകൂർ ഗവർമ്മെണ്ടും കൽക്കത്തായുടെ ബിഷോപ്പും മുതലായ മഹത്തുക്കൾ യാക്കോബായ മറു നാമത്തെ പ്രധാനമാക്കാതെ സുറിയാനിക്കാർ എന്നുള്ള പൂർവികനാമത്തെ അത്രെ പ്രധാനമാക്കിയിരിക്കുന്നതു. കൽക്കത്താബിഷൊപ്പ അവർകളുടെ റെമ്പാൻ ആയ റോബിൻസൻ അവർകളും പാത്രിയക്കീസുബാവായ്ക്കു എഴുതിഅയച്ചതിൽ മലയാളത്തുള്ള സത്യസുറിയാനിക്കാരുടെ സ്വന്തതലവനും മെത്രാപ്പോലീത്തായും മാർ അത്താനാസ്യോസ തന്നെ. (അതായ്തു ൧൦൦൦-ാ മാണ്ടു വന്ന ബാവാ) എന്നു പാഞ്ഞിരിക്കുന്നു അയാളുടെ എഴുത്തിൽ പല സ്ഥലത്തും സുറിയാനിക്കാരെക്കുറിച്ചു പറഞ്ഞിട്ടുണ്ടു. മിത്രം സമ്മതിക്കുന്നുമില്ല. മേൽ പറഞ്ഞ മഹത്തുക്കളുടേതൊ മിത്രത്തിന്റേതൊ ശരി എന്നു വായനക്കാർ വിധിക്കട്ടെ.

എന്നാൽ ഇതുകൂടാതെയും മിത്രത്തിൽ "ബിഷൊപ്പ (വിത്സൻ) സംസാരിച്ചതു ഒരു സ്വാതന്ത്ര്യസഭയോടായിരുന്നു. മലയാളത്തിലുള്ള സുറിയാനി സഭാചട്ടങ്ങളെ ഉണ്ടാക്കുവാനും സ്വന്ത ഭരണങ്ങളെ നിശ്ചയിപ്പാനും വേണ്ട അധികാരമുള്ള ഒരുസഭയായിരുന്നു എന്നത്രെ ബിഷൊപ്പിന്റെ അഭിപ്രായം ആയിരുന്നതു". ആ മനുഷ്യന്റെ അഭിപ്രായം അങ്ങനെതന്നെ ആയിരിക്കാമെങ്കിലും ആ നാൾവരെയും (അബ്രഹാം മല്പാൻ കുറുബാനതക്സാ കുത്തിതിരുത്തീട്ടുള്ളതല്ലാതെ) ഇവിടത്തെ സുറിയാനിസഭ എന്തെല്ലാം ചട്ടങ്ങളെ ഉണ്ടാക്കീട്ടുണ്ടു?. ഏതെല്ലാം ഭരണക്രമങ്ങളെ നിശ്ചയിച്ചിട്ടുണ്ടു?. ആയതിൽ ഒന്നെങ്കിലും കാണിച്ചുതരേണ്ടിയിരിക്കുന്നു. കാണിപ്പാൻ ഇല്ലെങ്കിൽ തങ്ങൾക്കു ഉണ്ടായിരുന്ന അധികാരം ആരായപ്പെട്ടതാണെന്നു എന്തുകൊണ്ടു? സ്വാതന്ത്ര്യസഭക്കാർ എന്നു പറഞ്ഞുകൊള്ളുന്ന നവീകരണക്കാരും പെണ്ണുട്ടു മാർമ്മോദീസാമുതലായതും മററുപള്ളിശുശ്രൂഷകളും അന്ത്യോഖ്യായിലെ പൂർവികപിതാക്കന്മാരായ പരിശുദ്ധന്മാർ നിയമിച്ച ക്രമങ്ങൾ വച്ചുകൊണ്ടത്രെ ഇപ്പോഴും നടത്തിപ്പോരുന്നതു. മദ്രാസ ഗവർമ്മെണ്ടിന്റെ ൧൭-ാം ചോദ്യ ഉത്തരത്തിലും "അന്ത്യോഖ്യായുടെ മാർ ഇഗ്നാത്യോസ് പാത്രിയക്കീസ കല്പിച്ചു കൊടുത്തയച്ച പുസ്തകത്തിൽ കാണുന്ന മര്യാദപ്രകാരം യാക്കോബായക്കാരായ സുറിയാനിക്കാർ നടന്നുവരുന്നു. ചട്ടം ഉണ്ടാക്കുവാനുള്ള സാമർത്ഥ്യത്തിന്റെ ഉൽകൃഷ്ടിതം പത്തിനു അഞ്ചെങ്കിലും അടുക്കാത്ത ഈ വിധത്തിൽ പറഞ്ഞുകൊള്ളുന്നല്ലൊ. ഇനി സ്വാതന്ത്ര്യത്തെക്കുറിച്ചുകൂടി നമുക്കു നോക്കാം. മേൽപ്പറഞ്ഞ റൊബിൻസൻ എന്നയാൾ പാത്രിയക്കീസബാവായ്ക്കു എഴുതീട്ടുള്ള എഴുത്തിൽ "മലയാളത്തുള്ള നിങ്ങളുടെ സഭക്കു സമാധാനം വരത്തക്ക മററു പ്രവൃത്തികളും" പിന്നെയും ടി- എഴുത്തിൽ "ബഹുമാനപ്പെട്ടപിതാവെ, തിരുമനസ്സിലെ അധികാരത്തിൻകീഴിലുള്ള സഭയു

ടെ സമാധാനം സംബന്ധിച്ചിരിക്കുന്ന കാൎയ്യത്തിൽ" പിന്നെയും ടി-എഴുത്തിൽ മലയാളത്തു തിരുമനസ്സിലെ അധികാരത്തിൻകീഴുള്ള പള്ളികളുടെ നിൎമ്മലതയെ കാക്കണം എന്നായിരുന്നു" പിന്നെയും ടി-എഴുത്തിൽ "അന്ത്യോഖ്യായ്ക്കുള്ള അധികാരത്തിന്നു വിരോധമായി" ഇങ്ങിനെ സംശയനിഴൽപോലും കൂടാതെ അന്ത്യോഖ്യായുടെ അധികാരം അന്യസഭക്കാരാലും കൂടെയും സമ്മതിച്ചിരിക്കെ മിത്രം സ്വാതന്ത്ര്യം കണ്ടുപിടിച്ചതു എവിടെനിന്നു?.

വീണ്ടും മിത്രത്തിൽ കാണുന്നതു, "പ്രങ്കായക്കാരെപ്പോലെയും യാക്കോബായക്കാരെപ്പോലെയും ഈ സഭയുടെ സ്വാതന്ത്ര്യത്തെ ഇല്ലായ്മചെയ്വാനുള്ള ആഗ്രഹം അവൎക്കു (ഇംഗ്ലീഷ പാദ്രിമാൎക്കു) ഇല്ലായിരുന്നു. ൧൬൫൦-ന്നു മുമ്പിൽ യാക്കോബായക്കാർ എന്ന ശബ്ദം പോലും കേട്ടിട്ടുള്ളതായി യാതൊരു തെളിവും ഇല്ലെന്നും പറഞ്ഞിട്ടുണ്ടല്ലൊ. ആയതുകൊണ്ടു പാങ്കികൾ വന്നതിന്റെ ശേഷവും ഇംഗ്ലീഷുകാരുടെ വരവിനുമുമ്പും ആണ യാക്കോബായക്കാരുടെ വരവെന്നു മിത്രം നിശ്ചയിച്ചിരിക്കുന്നതു. എന്നാൽ കൽദെയാനിയ വിശ്വാസക്കാരായ യൂറോപ്പ്യന്മാർ ആദ്യം വന്നപ്പോൾ രാജാക്കന്മാൎക്കു കൈക്കൂലികൊടുത്തും കൊഴുക്കൊട്ടയിൽ തങ്കക്കാശു വച്ചു വിളമ്പിയും മററു ഒക്കെ ആണല്ലൊ സാധിച്ചതു. എന്നാൽ പിന്നെവന്നവൎക്കു ആവക പ്രയാസം ഒന്നും ഉണ്ടായില്ല- എങ്കിലും ജോനാനനിക്ഷേപം പണ്ടു ഒരിക്കൽ പറഞ്ഞതുപോലെ പീസുവാങ്ങി പ്രസംഗിക്കയും അവസാനത്തിൽ തങ്ങളുടെ മാതൃസഭവിലെക്കുവന്നു സ്തുതി ചൊല്വാകപ്പെട്ട ബാവാന്മാർ കല്പിച്ചപ്രമാണംപോലെ നല്ലവഴിക്കുചേരുകയും ഉണ്ടായിട്ടുണ്ടല്ലൊ, ഈ അടുത്തകാലത്തു ശമ്പളം കൊടുക്കുന്നവൎക്കു ഇശ്ചാഭംഗത്തിന്നു ഇടയാകാതെ തീൎന്നിട്ടുണ്ടു. എന്നാൽ ഇംഗ്ലീഷുകാരുടെയും റോമാക്കാരുടെയും മദ്ധ്യകാലത്തു വന്നിട്ടുള്ളതായി മിത്രത്തിൽ കാണിച്ചിരിക്കുന്ന യാക്കോബായക്കാരു വട്ടകങ്ങളുപ്പത്തിലൊ മററു എന്തൊന്നിലൊ വച്ചാണു തങ്കക്കാശു വിളമ്പിയതു. അവർ അശേഷം ദരിദ്രന്മാരും ആയിരുന്നു. മലയാളസഭ അവരെക്കുറിച്ചു ജീവൻ കളവാൻ തയ്യാറായതു എങ്ങിനെ എന്നു മിത്രം അറിയിച്ചിരുന്നെങ്കിൽ കൊള്ളാമായിരുന്നു.

മേൽ പറഞ്ഞ റൊബിൻസൻ എന്ന ആൾ പാത്രിയക്കീസ ബാവായ്ക്കു എഴുതിയതിൽ അതിന്നു (മലയാളസഭയ്ക്കു) അന്ത്യോഖ്യായൊടുള്ള സംബന്ധം വിടാതെ സമാധാനവും ക്ഷേമവും ആയി കാണുന്നതിന്നു താല്പൎയ്യത്തോടെ ആഗ്രഹിച്ചിരുന്നവരും (റെഗിനാഡ് ബിഷൊപ്പു മുതൽപേർ) ആകയാൽ എന്നു കാണുന്നതുകൊണ്ടു ആദിയിൽ സായ്പന്മാരുടെ ആഗ്രഹവും അങ്ങിനെ ഒക്കെ നന്മ ആയിരുന്നു എന്നു കാണുന്നു. ഈ കാലത്തു സുറിയാനിയിൽ നിന്നു ഇംഗ്ലീഷിൽ ചേൎന്നവർ അന്ത്യോഖ്യായുമായുള്ള സാഹിത്യം നിലനിൽക്കുന്നതു ദോഷമാണെന്നു അഭിപ്രായപ്പെട്ട ചരിത്രം ചമച്ചിരിക്കുന്നു. മിത്രത്തിൽ "സഭ സ്ഥാപിച്ചതു ശ്ലീഹാ ആയിരുന്നെങ്കിൽ ആദ്യം മുതലെ സഭ സ്വാതന്ത്ര്യമുള്ളതായിരുന്നു എന്നതിന്നു സംശയമില്ലാ" എന്നു കാണു

ന്നാ. റെഗിനാഡ് ബിഷോപ്പിന്റെ എഴുത്തിൽ പറഞ്ഞിരിക്കുന്നതു "തോമാശ്ലീഹാ നിങ്ങളുടെ ഇടയിൽ എവൻഗെലിയോൻ അറിയിച്ചപ്രകാരം തന്നെ പൌലൊസശ്ലീഹാ സ്പാനിയായിൽ പൊയതിന്റെ ശേഷം അവിടെയും (ബ്രുട്ടനിലും) വന്ന അറിയിച്ചിട്ടുണ്ട്". ശ്ലീഹാ അറിയിച്ചതുകൊണ്ടു സ്വാതന്ത്ര്യം ഉണ്ടെങ്കിൽ ൧൦൦൦-ൽ പില്പാനം സംവത്സരം ഇംഗ്ലീഷുകാരു റൊമാക്കാരുടെ നുകത്തിൻകീഴ കിടന്നതെന്തിന്ന്?. മിത്രത്തിൽ കാണുന്നതു പാർസ്യായിൽനിന്നു വാഴിക്കപ്പെട്ടുന്ന മെത്രാൻ കല്യാണിയിൽ പാൎത്തുവരുന്നു. പേർഷ്യായിലെ സഭയൊട്ടുചെന്നു അവിടെനിന്നു അനുവദിച്ച മെത്രാന്മാരാൽ ഭരിക്കപ്പെട്ടിരുന്നു. എന്നു പറഞ്ഞിരിക്കുന്നതു മിത്രത്തിന്റെ ഒരു പുതിയ അറിവൊ, അല്ലെങ്കിൽ നെസ്തോറിയക്കാരാൽ ഭരിക്കപ്പെട്ടു എന്നു സാധിപ്പാനൊ ആയിരിക്കാം. എന്നാൽ പാത്രിയർക്കീസബാവായുടെ കീഴുള്ള തെഗ്രീസിലെ കാസൊലിക്കാ പെർഷ്യായിൽ ആയിരുന്നു എന്നും പാത്രിയർക്കീസ ബാവായുടെ സ്ഥാത്തികൊൻ പ്രകാരം ഇവിടെ മെത്രാന്മാരെ അയച്ചിരുന്നു എന്നും ഓക്കേണ്ടതു കൂടാതെ നിഖ്യാ സുന്നഹദോസിന്റെ കാനൊനും ഇതിനു സാക്ഷി ആകുന്നുവല്ലൊ. ഉള്ളിൽ നെസ്തോറിയനായിരുന്ന ബർസൌൽ എന്ന ഒരുവൻ കാസൊലിക്കാ പാത്രിയർക്കീസ ബാവായ്ക്കു അയച്ചിരുന്നഎഴുത്തു കൈവശപ്പെട്ടുത്തിയതിൽ "ഇപ്പൊഴത്തെ പേർഷ്യാരാജാവു കഠിനക്കാരനാകുന്നു" എന്ന എഴുത്തിൽ ഉണ്ടായിരുന്നതു രാജാവിനെ കാണിച്ചു കാസൊലിക്കായെ കൊല്ലിക്കയും മററും ഉണ്ടായിട്ടുണ്ടല്ലൊ. നാലു പാത്രിക്കീസന്മാരുടെ അനുവാദത്തൊടുകൂടെ ഈ സഭ അന്ത്യോക്കിന്റെ സംബന്ധം പിരിഞ്ഞു കിഴക്കെസഭയുടെ കാസൊലിക്കൊസ്സു എന്നപേരൊടുകൂടെ പാത്രിക്കീസ്സു എന്ന പേരും സഭാതലവനു കിട്ടി എന്നു മിത്രത്തിൽ കാണുന്നു. ബർഎബ്രായായുടെ നാളാഗമത്തിൽ തന്റെ സഭയിലെയും നെസ്തോറിന്റെയും കാസൊലിക്കന്മാരുടെ പേരുകൾ ഉള്ളതായി അറിവുള്ളവർ പറഞ്ഞു അറിഞ്ഞിട്ടുണ്ടു തെഗ്രീസിൽ പാത്രിക്കീസ ഉണ്ടായിരുന്നവിവരം അദ്ദേഹം പറഞ്ഞിട്ടില്ലല്ലൊ. അന്ത്യോഖ്യാപാത്രിക്കീസ്സിന്റെ പേരു പിന്നിട്ടു പറയാമെന്നു മിത്രത്തിൽ പറഞ്ഞതു കാണുന്നില്ല. റോമാക്കാർ ഉദിയംപേരൂർ സുന്നഹദോസിൽ മലയാളസഭ നെസ്തോറിയാ ആയിരുന്നു എന്നു വ്യാജമായി പറകയും പ്രവൃത്തിക്കയും ചെയ്തതു അടിസ്ഥാനമാക്കിയാണ മിത്രം പറഞ്ഞുകൊള്ളുന്നതു. ആസംഗതി പിന്നിട്ടു പറയാം. നെസ്തോറിന്റെ പകപ്പുരനു൧-ലും മൊനൊഫിസാ ഉപദേശം ൧൨൧-ലും ആണെന്നു കാണുന്നു. നെസ്തോറിന്റെ ഇടത്തൂട്ടു എരട്ടസ്വഭാവത്തെക്കുറിച്ചുണ്ടെന്നു പ്രസ്താവമാണല്ലൊ. മൊനൊഫിസാ ഏകസ്വഭാവവും ആയിരുന്നാൽ ശ്ലീഹന്മാരുടെതും അവരുടെ ശിഷ്യന്മാരുടെതും വിശ്വാസം എന്തായിരുന്നു എന്നു അറിയിച്ചിരുന്നെങ്കിൽ കൊള്ളായിരുന്നു.

തുടരും. തൊ.

---

## വടക്കരുടെ വിദ്യാഭ്യാസം.

ഈ സംഗതിയെക്കുറിച്ചു ഞാൻ ഒരു സാക്ഷിമൊഴി എഴുതിയിരുന്നതു എം. പി. വി. അവർകളുടെ അഭിപ്രായത്തിനു വിരോധമായിട്ടാണ എന്നു ധരിച്ചുകൊണ്ടു കഴിഞ്ഞ പത്രികയിൽ അസാരം പരിഭവമായി അദ്ദേഹം ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിക്കാണുന്നു.

വടക്കൻ ഇടവകകളിൽ ഇംഗ്ലീഷ് പഠിത്തം കേമമായി നടത്തണമെന്നു എം. പി. വി. അവർകൾ ഒരു കൊല്ലമായി പ്രസംഗിക്കുന്നു. അദ്ദേഹത്തിന്റെ പ്രസംഗം തുടങ്ങുന്നതിനു മുമ്പുതന്നെ ഏഴെട്ടു കൊല്ലമായി എന്റെ ശക്തിക്കു തക്കവണ്ണം ഞാൻ അതിനെ നടത്തിവരുന്നു. എന്നിട്ടും സഹതാപശൂന്യമായി മനോവൃത്തി എന്നിൽ അദ്ദേഹം കണ്ടുപിടിച്ചതു എനിക്കു വരേണ്ട പ്രതിഫലത്തിൽ അദ്ദേഹത്തിന്റെ വീതമായി ഞാൻ കൈക്കൊള്ളുന്നു. മനോവൃത്തിക്കു സാക്ഷി പ്രവൃത്തിയല്ലയൊ?

എന്റെ ലേഖനം അദ്ദേഹത്തിനു ആനകളിയായി മാത്രം തോന്നിയതു എന്റെ ഭാഗ്യം. അതു മുഴുഭ്രാന്താണെന്നു വായനക്കാർക്കു തോന്നിയേക്കുമെന്നു എനിക്കുതന്നെ ശങ്കയുണ്ടായിരുന്നതു മറച്ചുവെക്കാതെ അതിൽ പ്രസ്താവിച്ചു പരിഹാരവും പറഞ്ഞിട്ടുണ്ടായിരുന്നു. ആനകളിയെന്ന ദോഷാരോപണത്തിനും ആ സമാധാനം വേണ്ടുവോളം മതിയാകുന്നതാകയാൽ ആവൎത്തിപ്പാൻ ആവശ്യം ഇല്ല.

൧. വടക്കരുടെ ഇടയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രചാരത്തിന്നായി കോട്ടയത്തെതു പോലെ ഒരു സിമ്മനാരി സ്ഥാപിക്കണമെന്നാണ എം. പി. വി. അവർകളുടെ അഭിപ്രായം. പ്രധാന ഇടവകകൾതോറും ഓരൊ മിഡിൽ സ്കൂൾ സ്ഥാപിക്കണമെന്നാണ ഞാൻ പറഞ്ഞിരിക്കുന്നതു. (അവശ്യപ്പെട്ടപ്പോൾ ഒന്നോ രണ്ടോ ഹൈസ്കൂൾ ആയിത്തീരുന്നതിനു എളുപ്പമുണ്ടല്ലോ.)

൨. കോനാട്ടു മല്പാനച്ചൻ ഈ ജോലിക്കായി ശ്രമിക്കണമെന്നാണ എം. പി. വി. അവർകളുടെ അഭിപ്രായം. നാലുറമ്പാച്ചന്മാരും നാലുമെത്രാച്ചന്മാരുംകൂടെ ശ്രമിച്ചാലും ആൾ അധികമായിപ്പോയി എന്നു വരികില്ല എന്നാണ ഞാൻ പറഞ്ഞിട്ടുള്ളതു.

ഇങ്ങിനെ വടക്കൻ ഇടവകകളിൽ ഇംഗ്ലീഷ വിദ്യാഭ്യാസം പ്രചരിപ്പിക്കണമെന്നു പ്രധാനകാൎയ്യഭാഗത്തിൽ എം. പി. വി. അവർകളുടെ അഭിപ്രായത്തിൽ ഞാൻ പൂൎണ്ണമായി യോജിച്ചാണ ഇരിക്കുന്നതു. എന്നിട്ടും അങ്ങിനെ അല്ല എന്നു അദ്ദേഹം പ്രലപിക്കുന്നതു എന്റെ ലേഖനം അദ്ദേഹം ശരിയായി ഗ്രഹിക്കാഞ്ഞിട്ടൊ എന്നെ ഏതുപക്ഷമായിട്ടു വിചാരിക്കയുള്ളു എന്നു ശപഥം ചെയ്തിട്ടൊ എന്തുകൊണ്ടാണ എന്നു മനസ്സിലാകുന്നില്ല. ഏതായാലും വടക്കൻ ഇടവകകളിൽ ഇംഗ്ലീഷ വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനു സഭാനായകന്മാരും ജാത്യാഭിമാനികളും പ്രയത്നിക്കുന്നതു അത്യാവശ്യമാണെന്നു ഇതിനു മുമ്പു ആരെല്ലാം പറഞ്ഞിട്ടുണ്ടോ, ഇനിയും ആരെല്ലാം പറയുന്നുവൊ ആയവരോടു കൂടെ ഞാനും പൂൎണ്ണമായി യോജിച്ചുകൊള്ളുന്നു.

എന്നാൽ എം. പി. വക്കീൽ അവർകളും ഞാനും തമ്മിൽ അഭിപ്രായഭിന്നമുണ്ടു. വടക്കു ഒരു ഹൈസ്കൂൾ (സിമ്മനാരി) സ്ഥാപിക്കണമെന്നാണ അദ്ദേഹത്തിനു അഭിപ്രായം. പ്രധാന ഇടവകകൾതോറും മിഡിൽസ്കൂളുകൾ വേണമെന്നാണ എന്റെ അഭിപ്രായം. സിമ്മനാരി സ്ഥാപിക്കണമെന്നുള്ള പക്ഷം തെറ്റായ പല ധാരണകളിന്മേൽ സ്ഥാപിതമായ ഒരു അഭിപ്രായമാണെന്നു, ഒരു ചെറിയ ലേഖനത്തിൽ അടക്കുവാൻ വഹിയാത്തവണ്ണം ദീൎഘമായ അനേക ന്യായങ്ങളാൽ ഞാൻ സ്പഷ്ടമാക്കാം. വടക്കു ഇംഗ്ലീഷ അഭ്യാസത്തിന്റെ ന്യൂനതയെ പരിഹരിക്കുന്നതിനു ഉത്തമമായ മാൎഗ്ഗം ഏതെന്നും, സിമ്മനാരി സ്ഥാപിക്കുന്നതിനു അനുകൂലവും പ്രതികൂലവുമായ ന്യായങ്ങൾ എന്തെല്ലാമെന്നും രണ്ടുംപക്ഷം ആലോചിച്ചുപറഞ്ഞു ഒരു നിവൃത്തിമാൎഗ്ഗം അല്ല ഈ അഭിപ്രായം. ആലോചിച്ചിരുന്നു എങ്കിൽ നല്ല ആന്തരത്തോടുകൂടിയിരിക്കുന്ന ഈ സഹോദരൻ, സിമ്മനാരി അല്ല ഇടവകപള്ളിക്കൂടങ്ങൾ അത്രെ വേണ്ടതെന്നു ഞാൻ പറയുന്നതു ഉത്തമമാൎഗ്ഗമെന്നു, സമ്മതിക്കും എന്നു എനിക്കു പൂൎണ്ണനിശ്ചയമുണ്ടു.

കോട്ടയത്തു ഒരു സിമ്മനാരി ഉള്ളപ്പോൾ വടക്കു അതുപോലെ ഒന്നുകൂടെ വേണമെന്നുള്ളതിനു ന്യായം; കോട്ടയത്തു ഒരു ഹൈസ്കൂൾ ഉണ്ടായിരുന്നപ്പോൾ വേറെ ഒന്നുകൂടെ തുടങ്ങുന്നതിനുള്ള മുഖ്യന്യായം; കോട്ടയത്തേക്കു തെക്കൻ ഇടവകകളിൽനിന്നും വടക്കൻ ഇടവകകളിൽനിന്നുമുള്ള ദൂരം; തെക്കു സ്വന്തപള്ളിക്കൂടങ്ങളിൽ പഠിച്ചിട്ടുള്ളവരുടെ സംഖ്യ; സ്വന്തം പള്ളിക്കൂടങ്ങൾ സ്ഥാപിക്കുന്നതിൽ തെക്കു

വടക്കും ഉള്ള ജനങ്ങളുടെ പരിശ്രമങ്ങൾ, അവയുടെ ഫലങ്ങൾ; തെക്കും വടക്കും ഇപ്പോൾ സ്വന്തമുള്ള പാഠശാലകളുടെ എണ്ണവും അവയുടെ ശുഭം ശുഭാവസ്ഥ; മുതലായ സംഗതികളെ എം. പി. വി. അവരകൾ വേണ്ടുംവണ്ണം പര്യാലോചിച്ചു, അതു പഠിനത്തിന്റെ പൂർണ്ണ വളർച്ച എത്തിയ അഭിപ്രായം പുറപ്പെടുവിക്കുന്ന പക്ഷം എന്റെ അഭിപ്രായത്തോടു ചേർന്നിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. പെട്ടെന്നു ഒരു ഹൈസ്കൂൾ ഉണ്ടാകുന്നതിനു പൊതു ആലോചനയും സമ്മതവും വേണം. പണപ്പിരിവു വേണം. വലിയ ദ്രവ്യവ്യയം വേണം. ഉന്നതിയിൽ ഇരിക്കുന്ന ഭരണക്കാർ വേണം. ഇതു വളരെ ഭാരമത്രെ. ഇടവകതോറും പള്ളിക്കൂടങ്ങൾ സ്ഥാപിക്കുന്നതിനു അതതു ഇടവകക്കാരുടെ പ്രയത്നം മതി. ഇതിൽ രണ്ടിൽ ഏതാണ് എളുപ്പം എന്നും, ആവശ്യം എന്നും വായനക്കാർ തന്നെ ഏറക്കുറെ വിധിക്കാവുന്നതാണ. ഇടവകപ്പള്ളിക്കൂടങ്ങൾ ഉണ്ടായശേഷം അവയിൽ ഒന്നോ രണ്ടോ ഹൈസ്കൂളാകയും ശേഷമുള്ളവ ഹൈസ്കൂളിനെ പോഷിപ്പിക്കുന്നവയായും ഇരിക്കുന്നതു എത്ര എളുപ്പം.

അപ്രകാരംതന്നെ സിമ്മനാരി സ്ഥാപിക്കുന്നതിനായി മല്പാനച്ചൻ സുറിയാനി അച്ചടി ഉപേക്ഷിക്കണമെന്നു ആലോചനയും, താൻ പറയുന്നതു എന്തെന്നു പൂർണ്ണമായി അറിയാതെ ഈ സഹോദരൻ പറഞ്ഞിരിക്കുന്നതാണ. ഇതിൽ ഏതു ജോലി നടത്തുന്നതിനാണ മല്പാനച്ചനു അധിക യോഗ്യതയുള്ളതെന്നു മാത്രം ആലോചിച്ചാൽ ഈ സംഗതി തീരുമാനിക്കാവുന്നതാണ. താൻ പഠിച്ചിട്ടുള്ള സുറിയാനി, തന്റെ സ്വന്തസ്ഥലത്തുവെച്ചു, ചുരുക്കം ദ്രവ്യവ്യയം ചെയ്തു, ആരേയും ആശ്രയം കൂടാതെ അച്ചടിപ്പിക്കുന്നതൊ; പഠിച്ചിട്ടില്ലാത്ത ഇംഗ്ലീഷ, അന്യസ്ഥലങ്ങളിൽ, വളരെ ദ്രവ്യം പിരിച്ചുണ്ടാക്കി, എല്ലാം പരാശ്രയത്തിൽ നടത്തിക്കുന്നതൊ. സുറിയാനി അച്ചടി തീരെ വേണ്ട എന്നു പക്ഷമാണെങ്കിൽ അതു മഹാ സങ്കടവുമാണ. കഴിഞ്ഞ ലേഖനത്തിൽ അസാരം വിനോദരസം കലർന്നാണെങ്കിലും ഞാൻ പറഞ്ഞിരിക്കുന്ന അഭിപ്രായങ്ങൾ സുറിയാനിഭാഷയ്ക്കു ഉണ്ടാകാവുന്ന അഭ്യുദയത്തെ ചൂണ്ടിക്കാണിച്ചാണ. അവയിൽ ഏതെങ്കിലും ഒന്നു സാധിക്കണമെങ്കിൽ ഒന്നാമതു സുറിയാനിയിൽ ഗ്രന്ഥസമൃദ്ധി ഉണ്ടാകണം. അതുകൊണ്ടു ഇംഗ്ലീഷിനുവേണ്ടി അദ്ധ്വാനിപ്പാൻ മല്പാനച്ചൻ തന്റെ സമയം മുഴുവനും നിയോഗിക്കുന്നതും, സുറിയാനി അച്ചടി പരിഛേദം ഉപേക്ഷിക്കുന്നതും ബുദ്ധിപൂർവമായിരിക്കയില്ല. തന്റെ സ്വാധീനശക്തികൊണ്ടു ഇംഗ്ലീഷ പാഠശാലകൾ ഇടവകകൾതോറും സ്ഥാപിപ്പിക്കയും, തന്റെ സ്വന്തം പണംകൊണ്ടു സുറിയാനി അച്ചടി നടത്തുകയും രണ്ടും വേണം. ഈ സംഗതിയിലും ഇത്രമാത്രം ഭിന്നത ഞാനും എം. പി. വി. അവർകളും തമ്മിൽ ഉണ്ടു.

പ്രധാന സംഗതിയിൽ യോജിച്ചിരുന്നിട്ടും, ചില്ലറകളിൽ ഭിന്നതവന്നതിനെകുറിച്ചു എന്റെ സഹോദരനു ഇഛാഭംഗം നേരിട്ടു മുഷിച്ചിൽ വന്നതിൽ എനിക്കു ദുഃഖമുണ്ടു. ഞാൻ തെക്കൻ ആകകൊണ്ടും, വടക്കരോടു സമ്പർക്കം ഉള്ളതുകൊണ്ടും രണ്ടുകൂട്ടക്കും വിദ്യാവിഷയത്തിൽ ഉള്ള താല്പര്യത്തിന്റെ ഏറക്കുറവു എനിക്കു നല്ല വിവരമുണ്ടു. അതുകൊണ്ടുതന്നെയാണ എം. പി. വി. അവർകളുടെ അഭിപ്രായത്തിൽ നിന്നു ഇത്രയും ഭേദപ്പെട്ടിരിക്കുന്നതു.

റി. എം. ജെ.

---

## വിദ്യാഭ്യാസവിഷയം.

ശ്രീയേശുവായ സകലേശ്വരനെസ്വപുത്ര-
നായാദരാലിഹ വളർത്തിയ കന്യതാനും,
ശ്രീയേശുവിൻപ്രിയസഹോദരരായ് വിശുദ്ധ-
രായോരുലോകരുമെനിക്കുതുണച്ചിടട്ടെ.

കോട്ടയത്തിനു വടക്കുള്ള സുറിയാനി ക്രിസ്ത്യാനികൾ താന്താങ്ങളുടെ കുഞ്ഞുങ്ങളെ ഇംഗ്ലീഷു പഠിപ്പിക്കുന്നതിൽ ഉദാസീനത കാണിക്കുന്നതു കാലാവസ്ഥക്കു അനുചിതമെന്നു ഉപദേശമായി വിദ്വജ്ജനങ്ങളും കേവലം പരിഹാസസൂചകമായി വേറെ ചിലരും പത്രികവഴിയായി പ്രസംഗിക്കുന്നു. ഞങ്ങളുടെ അഭിവൃദ്ധിക്കുവേണ്ടി പ്രോത്സാഹിപ്പിക്കുന്ന മാന്യന്മാരെ വന്ദിക്കയും ഞങ്ങളുടെ ന്യൂനതകളെ ചൂണ്ടിക്കാണിച്ചുതരെണമെന്നു അവരോടു വീണ്ടും വീണ്ടും അപേക്ഷിക്കയും ചെയ്തുകൊള്ളുന്നു.

എന്നാൽ പരിഹാസ പ്രസംഗികളോടു മാത്രം കുറെ പറഞ്ഞുകൊള്ളട്ടെ. വിദ്യാഭ്യാസവിഷയത്തിൽ ഞങ്ങൾ ഉന്നതിപ്രാപിച്ചവരെന്നൊ സമൎത്ഥന്മാരെന്നൊ പറവാൻ ആത്മപ്രശംസാഭയംഹേതുവാൽ തുനിയുന്നില്ല. എന്തുകൊണ്ടെന്നാൽ.

വിദ്യാവിവാദായധനംമദായ.
ശക്തിഃ പരംലോകനിപീഡനായ,
ഖലസ്യസാധൊൎവ്വിപരീതമെതൽ.
ജ്ഞാനായദാനായചരക്ഷണായ.

എന്നല്ലെ. വിദ്യാഫലം എന്തു? വേദംവിണ്ണാക്കിപ്രസംഗിക്കുക, ഇടയനെ തള്ളി നടക്കുക, ആഴമുള്ള വെള്ളത്തിൽ മുമ്പൊ പിമ്പൊ ചാടിവെള്ളെന്ന രക്ഷാപെടുക, കണ്ടപട്ടരുടേയും ചെട്ടികളുടെയും ചട്ടയുടെയും പിന്നാലെ ഓടി ഏത്തുകഴിതാണൊ സഹോദരാ വിഷം കലൎത്തിയ വിശേഷതരപദാൎത്ഥത്തെ കൂൾ തവിട്ടുകൊണ്ടുണ്ടാക്കപ്പെട്ട അട നല്ലതല്ലയൊ. നമ്മുടെ സമുദായത്തിൽ ഉൾപ്പെട്ട ജനങ്ങളാൽ തെക്കും വടക്കും ഏൎപ്പെടുത്തി നടത്തിക്കുന്ന ഓരൊ സ്ക്കൂളുകളെയും ചൂണ്ടികാണിക്കുക. കടലാസുകളിൽ എന്തെങ്കിലും എഴുതാം "പരോപകാരപ്രവൊഹിതുഃഖം" എന്നുണ്ടല്ലൊ.

ശ്രീയേശുദാസനമലൻസുവിശേഷവേല.
ക്കായിന്ത്യതന്നിലിഹവന്നമഹാനുഭാവൻ,
ശ്രീയേശുവേറവപടിശുലവുമേറമൊത്താ.
മായാകുമെൻഗുരുവെനിക്കുതുണചെയ്തിടട്ടെ.

എന്റെ സ്വദേശികളായ മാന്യസ്നേഹിതന്മാരെ പ്രസംഗികളൊ അപരികപ്രസംഗികളൊ ആരുതന്നെ ആയാലും അവർ പറയുന്ന കാൎയ്യമെന്തു. നമ്മുടെ കുഞ്ഞുങ്ങളെ ജ്ഞാനത്തിൽവളൎത്തണമെന്നു, അതു നാംചെയ്യേണ്ടതുതന്നെഅല്ലയൊ. ആതെന്ന സംശയമില്ല. പിൻകാലങ്ങളിൽ നമുക്കുംനമ്മുടെമക്കൾക്കുംവരാവുന്നതായ വ്യാകുലതയെ വരിയൊന്നും ആലൊചിക്കാതെ നാം നമ്മുടെകുഞ്ഞുങ്ങളെ മടിയിൽവച്ചുസൂക്ഷിക്കുന്നു.

അരക്ഷിതംതിഷ്ഠതിദൈവരക്ഷിതം.
സുരക്ഷിതംദൈവഹതംവിനശ്യതി,
ജീവത്യനാഥോപിവനെവിസൎജ്ജിത.
കൃതപ്രയത്നോപിഗൃഹെനജീവതി.

എന്നല്ല ദുഃഖമില്ലാത്ത വിചാരത്താൽ നാം നമ്മുടെ കുട്ടികളെ മൃഗപ്രായന്മാരാക്കരുതു. ഓരൊരുത്തരുടെയും മുറ്റത്തൊ പറമ്പിലൊ ഓരൊ സ്ക്കൂൾ ഉണ്ടാക്കുവാൻ കഴിയുന്നതൊ. പ്രധാനഇടവകകളിൽ മലയാളം ഇംഗ്ലീഷു ശിശുത്തരം ക്ലാസുകൾ നിഷ്പ്രയാസേന ഏൎപ്പെടുത്താം. "ഉദ്യമേന ഹിസിദ്ധ്യന്തി കാൎയ്യാണി നമനൊരഥൈഃ" അതിനാൽ "ശ്രമിക്കുക ശ്രമിക്കുക പിന്നെയും പിന്നെയും ശ്രമിക്കുക" ഒരു ഇടവകക്കാരൻ നടത്തിവരുന്ന മുളന്തുരുത്തി സ്ക്കൂളിനെതന്നെ ആലോചിക്കാം ഒരു കത്തനാരച്ചൻ ഉൾപ്പടെ പത്തു വാദ്ധ്യാന്മാരുടെ കീഴിൽ ഇരുന്നൂറിൽപരം വിദ്യാൎത്ഥികൾ മലയാളം സംസ്കൃതം ഇംഗ്ലീഷു മുതലായ ഭാഷകൾ പഠിച്ചുവരുന്നു. ഇപ്പോൾ പഠിത്തം നടന്നുവരുന്ന സ്ക്കൂളിനു സ്ഥലം പൊരായ്കയാൽ നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ നിരണം മുതലായ ഇടവകയുടെ മാർ ഗ്രീഗോറിയോസ മെത്രാപ്പൊലീത്താ ഈ തിരുമേനികളുടെ പ്രത്യേക ആലോചന പ്രകാരവും താല്പൎയ്യപ്രകാരവും പതിനൊന്നു ക്ലാസിട്ടു പഠിപ്പിക്കത്തക്ക വലിപ്പത്തിൽ അതിമനോഹരമായി ഒരു സ്ക്കൂൾ കെട്ടിടം തീൎത്തു ഓട്ടുമെച്ചിൽ കഴിച്ചിരിക്കുന്നു. അടുത്ത ചിങ്ങത്തിൽ പുതിയ കെട്ടിടം തുറക്കുമെന്നും അതോടുകൂടി ദി. ശ്രീ. കോനാട്ടു മല്പാനച്ചൻ അവൎകളുടെ അദ്ധ്യക്ഷതയിൻകീഴ് സുറിയാനി ക്ലാസുകൾകൂടെ ആരംഭിക്കുമെന്നും അറിയുന്നു. ഒരു പള്ളിക്കാരാൽ ഇത്രത്തോളം നിവൃത്തി കാണുമെങ്കിൽ ധനം കൊണ്ടും പ്രാപ്തികൊണ്ടും അവരൊടൊപ്പവും അവരെക്കാൾ കൂടുതലായും ശക്തിയുള്ള പല പള്ളിക്കാരെകൊണ്ടു ഒരു ഹൈസ്ക്കൂൾതന്നെ സ്ഥാപിച്ചുനടത്തുന്നതിനു എന്താണു പ്രയാസം. പള്ളിവക പണം ന്യായമായവഴിക്കു വ്യയംചെയ്യണം. സൂൎയ്യൻ ഉദിച്ചുഉയൎന്നിരിക്കുന്നു. രാത്രി എന്നു വിചാരിച്ചു നടക്കരുതു. സ്ക്കൂൾ തല്ക്കാലം സ്ഥാപിക്കുന്നതിനു ഏനമില്ലാത്തവർ തങ്ങളെത്തന്നെ പിണക്കി ആലോചിച്ചു കുട്ടികളെ വൃഥാ താമസിപ്പിക്കാതെ നമ്മുടെ സിമ്മനാരിയിലേക്കൊ മുളന്തുരുത്തിയിലേക്കൊ പറഞ്ഞയക്കുക. വിദ്യാഭ്യാസം ഗവൎമ്മി വേലക്കു മാത്രമായിട്ടുള്ളതല്ല.

ജ്ഞാനം ചവിമലീകവ്.
അഭ്യാസേന ച പാചയേൽ,
അഭ്യാസപക്വാത് ജ്ഞാനാത്
കൈവല്യം ലഭതേനരഃ.

(സാധാരണ ജ്ഞാനത്തെ വിശുദ്ധീകരിച്ച വിദ്യാഭ്യാസത്താൽ അതിനെ പാകം ചെയ്തു എടുക്കണം. ആ പ്രകാരമായ ജ്ഞാനത്താൽ തന്നെ മനുഷ്യർ മോക്ഷം നേടുന്നു.) മീണ്ടും അന്യരുടെ വിഷയങ്ങളാൽ നമ്മുടെ കുട്ടികൾക്കു കൊടുക്കരുതു. ഫലം തെക്കോട്ടു നോക്ക.

ഒരു വടക്കൻ.

## സൂചകങ്ങൾ.

നാടുനീക്കം — ചതയം തിരുനാൾ ഇളയ തമ്പുരാൻ തിരുമനസ്സുകൊണ്ടു ഈ മാസം ൨൭-ാം നു- നാടുനീങ്ങിയിരിക്കുന്ന എന്നുള്ള വ്യസനകരമായ വാർത്ത അത്യന്ത ദുഃഖത്തോടുകൂടി പ്രസ്താവിച്ചുകൊള്ളുന്നു. ധീമാനും രാജലക്ഷണങ്ങളിൽ പൂർണ്ണനുമായിരുന്ന ഈ തിരുമേനിയുടെ അകാലനിര്യാണത്താൽ രാജകുടുംബത്തിൽ പിന്തുടർച്ചാവകാശിയായി ഉണ്ടായിരുന്ന ഏക പുരുഷൻ ഇല്ലാതെ തീർന്നിരിക്കുന്നു. ശൈശവപ്രായത്തിൽ ഇരിക്കുന്ന രാജകുമാരികൾ പ്രായപൂർത്തി പ്രാപിച്ചു അവരിൽനിന്നു പുരുഷസന്താനം ഉണ്ടായി കാണുന്ന കാലത്തോളം ഈ നഷ്ടം മറന്നുപോകുവാൻ പാടുള്ളതല്ലാത്തതിനാൽ നാട്ടുകാർക്കുള്ള വ്യസനം അല്പമല്ല. ഈ തിരുമേനിയുടെ നിനച്ചിരിയാതെയുണ്ടായ ദേഹവിയോഗത്താൽ വലിയ തമ്പുരാൻ തിരുമനസ്സിലേക്കും രാജകുടുംബത്തിനുമുള്ള മഹാദുഃഖത്തിൽ പത്രികയും പങ്കുകൊള്ളുന്നു.

ലണ്ടൻപട്ടണത്തിലെ അംഗ്ലിയാബിഷോപ്പു മരിച്ചതിനാൽ പകരം സ്റ്റെപ്പനിയിലെ ബിഷോപ്പായ വിനിങ്ങ്ടൺ ഇൻഗ്രാം എന്നായാളെ നിയമിച്ചിരിക്കുന്നു. ഇദ്ദേഹം കുമ്പസാരിക്കുന്നതിലും മരിച്ചവർക്കുവേണ്ടി കുർബാന ചൊല്ലുന്നതിലും തല്പരനാകുന്നു. മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനമുതലായ ആചാരങ്ങളെ വെറുക്കുന്നതായി കിരീടധാരണയിൽ പറകപതിവുള്ള സത്യവാചകം ശരിയായിപറഞ്ഞു എന്ന മിത്രം ഘോഷിച്ച ഏഴാം എഡ്വാർഡ രാജാവ തന്റെ രാജ്യഭരണത്തിൽ ഒന്നാമതായി ചെയ്തു തിരഞ്ഞെടുപ്പു മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കയും കുമ്പസാരിപ്പിക്കയും ചെയ്യുന്ന ഒരു ബിഷോപ്പിനെയാണെന്നുള്ളതു വിചാരിക്കുമ്പോൾ അംഗ്ലിയാമതസംഗതികൾ എന്ന മിത്രപത്രാധിപർ വിചാരിക്കുന്ന ഉപദേശങ്ങളെക്കുറിച്ചു എഡ്വാർഡ രാജാവും മിത്രപത്രാധിപർ അവർകളോടൊപ്പം ഭക്തി വൈരാഗ്യമുള്ള ആളല്ലെന്നു കാണുന്നതിൽ മിത്രത്തിനും ഇവിടങ്ങളിലെ അംഗ്ലിയാക്കാർക്കും അല്പമല്ലാത്ത മനസ്താപം ഉണ്ടാകാതിരിക്കയില്ല.

❖ ❖ ❖

മലയാളമിത്രത്തിന്റെ ഒരു പിശക് — കോട്ടയത്തു വലിയപള്ളിയിലെയും സെന്തോമ്മാസ് പള്ളിയിലെയും കരിങ്കൽ കുരിശുകളിൽ ഉള്ള എഴുത്തുകളെക്കുറിച്ചു മിത്രം പറഞ്ഞ ചില യുക്തികൾക്കു ഞങ്ങളുടെ "എം." എന്ന ലേഖകൻ പറഞ്ഞ എതിർവാദത്തിൽ സെന്തോമ്മാസ് പള്ളി എന്നതിനു മയിലാപ്പൂർ എന്ന എഴുതിപ്പോയതിനെ അടിസ്ഥാനമാക്കികൊണ്ടു, എം-ന്റെ അറിവുകേടിനെ കഴിഞ്ഞമിത്രം ആക്ഷേപിച്ചിരിക്കുന്നു. മിസ്റ്റർ എം. ഇതിനു താഴെ പറയുന്ന മറുപടി അയച്ചുതന്നിരിക്കുന്നു. "സെന്തോമ്മാസമല, മൈലാപ്പൂർ, ഇവ അടുത്തസ്ഥലങ്ങൾ ആണെങ്കിലും മൈലാപ്പൂർ എന്നതു ഒരു പൊതുപ്പേരായി പറക അസാധാരണയല്ല. "സെന്തോമ്മാസ് പള്ളി" എന്ന മാത്രം എഴുതിയതിനു സെന്തോമ്മാസിന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ടതായി ലോകത്തിൽ ഉള്ള അനേകം പള്ളികളിൽ ഒന്നായ മുളന്തുരുത്തി പള്ളിയെന്നോ ആലുവാ പള്ളിയെന്നോ മറ്റൊ ഞാൻ അർത്ഥം ധരിക്കാതെ സെന്തോമ്മാസമലക്കും പറയാറുള്ള മൈലാപ്പൂർ എന്നപൊതുപ്പേർ ഉപയോഗിച്ചതിനാൽ ആയിരിക്കും മിത്രത്തിനു ആക്ഷേപം തോന്നിയതു. മൈലാപ്പൂർ എന്നും

